

കാന്നിയൂർ
ആർ. നരേന്ദ്രനാഥ്

# ജീവിതം ആരംഭിക്കുന്നു

# ജീവിതം ആരംഭിക്കുന്നു

[ ഏകാങ്കങ്ങൾ ]

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

പ്രസാധകർ:

കറൻറ് ബുക്സ്, തൃശൂർ

വില: 1—50

JEEVITHAM AARAMBHIKKUNNU (ONE ACT PLAYS

First Impression September 1965
Copies 1000
Price Rs. 1-50

by

KONNIYOOR R. NARENDRANATH, B. Sc., B. L.

Cover: Sankarankutty
Blocks: Sankar Blocks

Printed at Current Printers, Trichur
Publishers: CURRENT BOOKS, TRICHUR

## ഗ്രന്ഥകർത്താവിന്റെ കൃതികൾ

പുതിയ ചക്രവാളങ്ങൾ

നമ്മുടെ ഭരണഘടന

ജീവിതം ആരംഭിക്കുന്നു

വിശ്വദർശനം

ശാസ്ത്രലോകം

കടപ്പാടുകൾ

മനുഷ്യബന്ധങ്ങൾ

ആത്മമിത്രം

ചക്രവാളത്തിനപ്പുറം

മുത്തശ്ശിക്കഥകൾ

വിവാഹത്തിനുശേഷം

തെററിദ്ധാരണ നീങ്ങുന്നു

മനുഷ്യരാശിക്കുവേണ്ടി

അംബപാലി

അണു-കുടുംബത്തിൽ

# ഉള്ളടക്കം

# ജീവിതം ആരംഭിക്കുന്നു



## രംഗം ഒന്ന്

[സാമാന്യം ആഡംബരമായി സാധനസാമഗ്രികൾ കൊണ്ട് മോടിപിടിപ്പിച്ചിട്ടുള്ള മുറി. സിനിമാതാരങ്ങളുടെ വലിയ പടങ്ങൾ പടിയിട്ട് ഭിത്തിയിൽ വച്ചിട്ടുണ്ട്. ആകപ്പാടെ പരിഷ്കാരത്തിന്റെ അന്തരീക്ഷം അതിൽ നല്ലപോലെയുണ്ട്. ഉപകരണങ്ങളും പുതിയ രീതിയിലുള്ളവ തന്നെ. വടക്കേഭിത്തിക്കു സമീപം ഇരിക്കുന്ന വലിയ റേഡിയോയുടെ അടുത്തുകിടന്ന ഇരുപ്പുകസേരയിൽ കമല ഇരുന്നു എന്തോ തുന്നുകയാണ്. മൂളിപ്പാട്ടു പാടുന്നുണ്ട്. ആ പാട്ടിന്റെ ശബ്ദം മാത്രമേ കേൾക്കാനുള്ളു. കമല യുവതിയാണ്. സാമാന്യം സുന്ദരിയും.]

അകത്തു വിളി: "കമലേ!"

കമല: (മൂളിപ്പാട്ടു തുടരുന്നതല്ലാതെ മിണ്ടുന്നില്ല.)

അകത്തു വീണ്ടും: "പ്രാക്ടീസുചെയ്യേണ്ടേ?"

കമല: (മറുപടി പറയുന്നില്ല.)

അകത്ത്: "കമലേ! കമലേ!"

കമല: (പാട്ടുനിത്തിയിട്ട് മിണ്ടാതിരുന്നു തുന്നുന്നു.)

അകത്ത്: "പ്രോഗ്രാം നാളെയാണ്. അതങ്ങു മറന്നോ?"

കമല: (അകത്തേയ്ക്കു വിളിച്ചുപറയുന്ന രീതിയിൽ) ചേച്ചീ പ്രാക്ടീസുചെയ്തോളു!

അകത്തു്: "ഞാൻമാത്രം എന്തിനു പ്രാക്ടീസുചെയ്യണം? നല്ല നേരമ്പോക്കുതന്നെ ഇതു്! ഒന്നിച്ചുപാടാനുള്ളതിനു് ഒരാറം പ്രാക്ടീസുചെയ്താമതിയോ?"

കമല: (മിണ്ടുന്നില്ല.)

അകത്തു്: "നിനക്കു സുഖമില്ലേ? സുഖക്കേടുവല്ലതുമാണെങ്കിൽ ഡാക്ടരെ വരുത്താം." (എന്നുപറഞ്ഞുകൊണ്ടു് കുമുദം രംഗത്തേയ്ക്കു വരുന്നു. കമലയെപ്പോലെ കുമുദവും യുവതിയാണു്. അത്രയും സുന്ദരിയല്ല. ആഡംബരഭ്രമവും അത്രയും ഉണ്ടെന്നു തോന്നുകയില്ല. ശാന്തസ്വഭാവിയാണെന്നാണു് തോന്നുക.)

കുമുദം: രണ്ടുപ്രാവശ്യം നമ്മുടെ അസൗകര്യങ്ങൾകൊണ്ടു് മാററിവച്ചതല്ലേ പരിപാടി. ഇനിയും അതിനു തടസ്സം പറഞ്ഞാൽ.....അസൗകര്യമാണെന്നുപറഞ്ഞാൽ.....ഏററകഴിഞ്ഞിട്ടു്........

കമല: (നിസ്സാരമായി) ഇനിയും അസൗകര്യമാണെന്നു പറഞ്ഞാൽ........?

കുമുദം: എന്തു് അസൗകര്യമാണനുജത്തി? ഞാനൊന്നും കാണുന്നില്ലല്ലോ!

കമല: അങ്ങനെയാണെങ്കിൽ ചേച്ചി പ്രാക്ടീസുചെയ്തോളു!

കുമുദം: ഞാൻ തനിച്ചാണോ കച്ചേരിനടത്തുന്നതു്?

കമല: തനിച്ചു നടത്തിക്കോളു!

കുമുദം: (അത്ഭുതപ്പെട്ടു്) ഞാൻ തനിച്ചോ?

കമല: അതെ!

കുമുദം: അങ്ങനെയാണോ ഈ കഴിഞ്ഞ ആറുകൊല്ലമായി നടത്താറുള്ളതു്?

കമല: അല്ല.

കുമുദം: പിന്നെ?

കമല: ഞാൻ ഇവിടെ ഇല്ലാതായാൽ........

കുമുദം: ഇല്ലാതായാലോ? നിനക്കു് എന്തുപററി?

കമല: ഒന്നും പററിയില്ല. (ചിരിച്ചിട്ട്) അല്ലാ, വല്ലതും പററി യാലും ഈ തൊഴിൽ മുടക്കരുതല്ലോ?

കുമുദം: മുമ്പൊരിക്കലും ഇങ്ങനെയൊരു വിചാരം നിനക്കുണ്ടാ യിട്ടില്ലല്ലോ.

കമല: മനുഷ്യരല്ലേ, അങ്ങനെയൊക്കെ സംഭവിച്ചെന്നുവരും.

കുമുദം: അങ്ങിനെ സംഭവിക്കുകയില്ല. സംഭവിക്കാനൊക്കുക യില്ല. (വിസ്മയത്തോടും വിഷമത്തോടും അനുജത്തിയെ നോക്കി നില്ക്കുന്നു.)

കമല: (ഉദാസീനയായി ചിരിച്ചിട്ട്) അതു് ആക്കും പ്രവചി ക്കുവാൻ ഒക്കുകയില്ല ചേച്ചീ! ആരും മറെറാരാളെ പൂർണ്ണ മായി ആശ്രയിച്ചു പോകാതിരിക്കുകയാണ് എപ്പോഴും നല്ലതു്.

കുമുദം: അതു നേരായിരിക്കും. (വേദനിച്ച്) പക്ഷേ........

കമല: അതിൽ ഒരു പക്ഷേയ്ക്കും സ്ഥാനമില്ല. ഞാൻ ഇതു പറ യണമെന്നു് കുറച്ചു ദിവസങ്ങളായി വിചാരിക്കുകയായി രുന്നു.

കുമുദം: (അല്പം ഭയന്നിട്ട്) മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത....

കമല: മനുഷ്യൻ വളരുമ്പോറം അതോടൊപ്പം അഭിപ്രായങ്ങളും മാറുന്നതു് സ്വാഭാവികമാണു്.

കുമുദം: ഓ! നീയിപ്പോറം വളരുകയാണ്........

കമല: വളർച്ചയിൽ പഴയതു പലതും തിരസ്കരിക്കേണ്ടിവരും.

കുമുദം: വെറുതെ വാദത്തിനു് ശ്രമിക്കാതിരിക്കു കമലേ! അറി യാറായ നാറംതൊട്ട് ഒന്നിച്ച് ഒരുപോലെ വളർന്നവരല്ലേ നമ്മറം? ഒന്നൊന്നല്ലാത്ത ചിന്തയിതുവരെ ഉണ്ടായിട്ടുണ്ടോ നമുക്കു്. ഇനിയും എന്നും അങ്ങനെതന്നെ കഴിയും........ ഉണ്ടാകാനിടയില്ലാത്ത വിഷമങ്ങളെപ്പററി ചിന്തിക്കേണ്ട കാര്യമുണ്ടോ?

കമല: ഭിന്നിച്ചുപോകാനല്ല ഇതൊക്കെപ്പറഞ്ഞതു്. ആലോ ചിക്കാനുള്ള കാര്യങ്ങളാണിതൊക്കെ........

കുമുദം: ഇതൊന്നും ആലോചിക്കാതെ, ചിന്തിക്കാതെ കഴിയുന്നതാണ് ഭേദം.

കമല: നമ്മുടെ സംഗീതപരിപാടികൾ നാമൊന്നിച്ചല്ലേ നടത്താറുള്ളതു്?

കുമുദം: അതെ, ഇന്നുവരെ അങ്ങിനെതന്നെ. നമ്മുടെ പ്രശസ്തിയും ഒന്നിച്ചാണ് നിലനില്ക്കുന്നതു്. കമലയെന്നോ കുമുദമെന്നോമാത്രം പറഞ്ഞാൽ ആരാണ് നമ്മെ അറിയുന്നതു്?

കമല: അതെ, അതുതന്നെയാണ് ഞാൻ പറയുന്നതു്. ഓരോരുത്തരെന്നനിലയിൽ..........അറിയപ്പെടാൻ ശ്രമിക്കണമെന്നാണ് എന്റെ അഭിപ്രായം.

കുമുദം: ഈ അഭിപ്രായം ഇപ്പോൾ ഉണ്ടാകാൻ എന്തു സംഭവിച്ചു........

കമല: ഒന്നും ഇപ്പോൾ സംഭവിച്ചിട്ടില്ല. എന്നു വിചാരിച്ച് സംഭവിച്ചുകൂടെന്നില്ലല്ലോ.

കുമുദം: (വേദനിച്ച്) എനിക്കു അതു് വിചാരിക്കുവാൻ വയ്യാ. (വിവശയായി) നീയില്ലാതെ ഞാൻ മാത്രമായാൽ........ ഇന്നുവരെ കെട്ടിയുയർത്തിയ പ്രശസ്തി മുഴുവൻ........കല മുഴുവൻ........ഇല്ലാതാകും........(ഗൽഗദം) അതു സംഭവിക്കാതിരിക്കട്ടെ.

കമല: അതു സംഭവിച്ചാലും നമുക്കു ജീവിക്കണ്ടേ?

കുമുദം: എനിക്കിന്നുവരെ തോന്നാത്ത ഈ അഭിപ്രായം നിനക്കെങ്ങിനെ തോന്നി കമലേ? ആപത്തിന്റെ ലക്ഷണങ്ങൾ........

കമല: (വികാരാധീനയായി) എനിക്കും ഇതു് ഒരിക്കലും തോന്നുകയില്ലെന്നായിരുന്നു വിചാരം. അങ്ങിനെ ഉണ്ടാകരുതെന്നുമായിരുന്നു എന്റെ ആഗ്രഹവും. പക്ഷേ....ചേച്ചീ.... അങ്ങിനെ ഒന്നു് ഉണ്ടായിപ്പോയാൽ അതിൽ അപരാധമെന്തിരിക്കുന്നു? എന്നെങ്കിലും അങ്ങിനെ ഉണ്ടാകാതിരിക്കുമോ? ചേച്ചി ഒന്നു് ആലോചിക്കു്. നമ്മുടെ ഭാവി

എന്തു്?........ എന്നും പാട്ടുകാരായി ഇങ്ങനെ കഴിഞ്ഞാൽ മതിയോ?

കുമുദം: (ചിന്താധീനയായി) ഭാവി........? (ആത്മഗതംപോലെ) കഴിഞ്ഞതിനോടും ഇപ്പോഴും ഉള്ളതിനോടും തൃപ്തിയില്ലാത്തവക്കാണു് ഭാവിയെപ്പററി വിചാരം...... കൂടുതൽ ചിന്ത....

കമല: (കണ്ണുനിറഞ്ഞിട്ടു്) എന്തോ എനിക്കറിഞ്ഞുകൂടാ.

കുമുദം: നിനക്കു് ഞങ്ങളോടൊന്നും കുറില്ലെന്നല്ലേ....

കമല: (ഇടശ്ശുകയറി) അങ്ങിനെ കഠിനമായി ഒന്നു പറയാതിരിക്ക ചേച്ചി!........ (കണ്ണുനീർ ഒഴുകുന്നു) എനിക്കു് സ്നേഹമില്ലെന്നോ.... (കുമുദത്തെ കെട്ടിപ്പിടിച്ചിട്ടു്) എന്റെ ചേച്ചിയോടും അച്ഛനോടും എനിക്കു് സ്നേഹമില്ലെന്നോ? (കരയുന്നു.)

കുമുദം: (അവഗണിച്ചുകൊണ്ടു്) ഉണ്ടായിരുന്നെങ്കിൽ....

കമല: (ദയനീയമായി) അങ്ങിനെ പറയാതിരിക്ക!....

കുമുദം: (കെട്ടുവിടർത്തിയിട്ടു്) പറയാതിരിക്കണമെങ്കിൽ പെരുമാററത്തിൽ തെളിവുകാണണ്ടേ? പെരുമാററത്തിൽനിന്നല്ലേ അകത്തുള്ള ആശയങ്ങൾ അന്യർ അനുമാനിക്കുന്നതു്.

കമല: ഞാൻ അങ്ങിനെ എന്തു ചെയ്തു?

കുമുദം: ഇല്ലേ? ഒന്നും ചെയ്തില്ലേ? ആലോചിച്ചു നോക്കൂ.... നീ.... നാമൊന്നിച്ചു് എന്നും കഴിയാനിടയില്ലെന്നല്ലേ സൂചിപ്പിച്ചതു്?

കമല: കൂടുതൽ സ്വന്തം കാലിൽ നില്ക്കുവാൻ പഠിക്കണമെന്നല്ലേ ഞാൻ പറഞ്ഞതു്?

കുമുദം: ഇന്നുവരെ ഒന്നായിരുന്നതു് രണ്ടാകണമെന്നല്ലേ അതിന്റെ അർത്ഥം? അതായതു് ഭിന്നിക്കണമെന്നു്....

കമല: ശരി. സ്വതന്ത്രരായിരുന്നുകൊണ്ടു് ഒന്നായി തുടരാമെന്നാണു്....

കുമുദം: അതു് എങ്ങിനെ സാധിക്കും? ഒന്നുകിൽ നാമൊന്നിച്ചു് ഇന്നുവരെ നിന്നതുപോലെ തുടരും. അല്ലെങ്കിൽ തകരും.

(വേദനിച്ച്) തകരും.... ഹൊ! ആ തകർച്ചയെപ്പററി എ ങ്ങിനെ ചിന്തിക്കും?

കമല: അതിനെപ്പററി ചിന്തിക്കേണ്ട. അങ്ങിനെ തകർന്നുപോകുന്നതാണോ നമ്മുടെ ബന്ധം? തകരാൻ പോകുന്നില്ല.

കുമുദം: തകരരുതെന്നാണ് എൻെറ പ്രാർത്ഥനയും. എന്നാൽ കഴിഞ്ഞ രണ്ടാഴ്ചയായി നിൻെറ മനോഭാവത്തിൽ എന്തൊരു മാററമാണു കാണുന്നത്!

കമല: എന്തുമാററം ചേച്ചീ?....

കുമുദം: അതു് മറച്ചുപിടിക്കാൻ ശ്രമിക്കേണ്ടാ. അതു മനസ്സിലാക്കാൻ കുറച്ചൊക്കെ കഴിവുണ്ട്....

കമല: അതെന്താണെന്നു പറയൂ ചേച്ചീ!....

കുമുദം: എന്താണെന്നു പറയാം. പക്ഷേ എന്തുകൊണ്ടാണെന്നു് എനിക്കറിഞ്ഞുകൂടാ.

കമല: ചേച്ചിക്കു് ഇങ്ങനെ ഒരു ഭീരുത്വം.... ബലഹീനത ഞാൻ മുമ്പു കണ്ടിട്ടില്ല.

കുമുദം: ശരിയാണ്. ഇത്രമാത്രം ഭയം മുമ്പൊരിക്കലും എനിക്കുണ്ടായിട്ടില്ല.

കമല: എന്തു ഭയം?

കുമുദം: പറയാനെനിക്കറിഞ്ഞുകൂടാ. എന്തോ വല്ലാത്ത ഭയം എൻെറ മനസ്സിൽ വളരുകയാണ്.

കമല: ആവശ്യമില്ലാത്ത, അടിസ്ഥാനമില്ലാത്ത ഭയമാണതു്.

കുമുദം: എൻേറതായിരുന്നതൊക്കെ, എൻെറ ഹൃദയത്തിൻെറ അംശമായിരുന്നതൊക്കെ അകന്നുപോകയാണെന്നൊരുതോന്നൽ.

കമല: ഇല്ല ചേച്ചീ! അതു തെററാണ്. ഒരു കൊച്ചുകുഞ്ഞു പിച്ചനടക്കാൻ തുടങ്ങുമ്പോഴും അതിൻെറ അച്ഛനമ്മമാർക്കു് ഈ ഭയം തോന്നിയിരിക്കും. തനിച്ചു് സംസാരിച്ചുതുടങ്ങുമ്പോഴും ഇതു് ഉണ്ടായിരിക്കും. അന്യാശ്രയമില്ലാതെ സ്വതന്ത്രമായി എന്തെങ്കിലും ചെയ്യണമെന്ന ആവശ്യം വരു

മ്പോഴും ഈ ഭയം ആർക്കും തോന്നും. അപജയത്തിന്റെ ഭയമല്ല. അകലുന്നതിന്റെ ഭയമല്ല. നൂതനസരണിയെ സംബന്ധിച്ചുള്ള അറിവില്ലായ്മയിൽനിന്നുണ്ടാകുന്ന പേടി യാണതു്.

കുമുദം: എന്തും വാചാലതയോടെ വാദിക്കുവാൻ നിനക്കു കഴി യും കുഞ്ഞേ! എന്റെ മനസ്സിലെ വേദന എനിക്കുമാത്രമെ അറിയാവൂ, നീ എന്നിൽനിന്നു് അകന്നുപോയാൽ.

കമല: ചേച്ചിയിൽനിന്നു് അകന്നുപോകുവാൻ എനിക്കു് വള രെ വേദനിക്കേണ്ടിവരും. എന്നാൽ.... അതു് എന്റെ ജീവിതം വളരുന്നതിനാണെങ്കിൽ....

കുമുദം: നീ അതു നിസ്സാരമാക്കി മുമ്പോട്ടുപോകും; അല്ലേ?

കമല: നമുക്കു് എല്ലാവർക്കും മുമ്പോട്ടു പോകേണ്ടേ?

കുമുദം: അതു് സ്വാർത്ഥതയാണു്.

കമല: ആയിരിക്കാം. ആ സ്വാതന്ത്ര്യത എപ്പോഴെങ്കിലും ഉണ്ടാ യെന്നു വരികയില്ലേ? അതു നേരിടാൻ നമുക്കു് കരുത്തു് ഉണ്ടായിരിക്കണ്ടേ?

കുമുദം: മുമ്പില്ലാതിരുന്ന ഈ സ്വാർത്ഥത നിനക്കെങ്ങനെയു ണ്ടായി? എന്നെയും അച്ഛനെയും നീ ഒരു നിമിഷവും വലിച്ചെറിഞ്ഞിട്ടു..... '

കമല: അച്ഛനും ചേച്ചിയും.... (ഗൽഗദത്തോടെ) രണ്ടുപേരും എന്റെ ആരാധനാപാത്രങ്ങളായിരിക്കും........എന്നും........ എന്നാൽ....

കുമുദം: എന്നാൽ....

കമല: അച്ഛനോടും ചേച്ചിയോടും എനിക്കുള്ള സ്നേഹത്തിനു് അണുപോലും കുറവുണ്ടാകാതെ എനിക്കു് മറെറാരു സ്നേഹ ബന്ധം പുലർത്തിക്കൂടെ?

കുമുദം: (ഞെട്ടുന്നു. തുറിച്ചുനോക്കിക്കൊണ്ടു്) കമലേ!....

കമല: (വളരെ ശാന്തതയോടെ) ചേച്ചീ! അതല്ലേ നാം ചുററും കാണുന്നതു്? മാതാപിതാക്കന്മാരോടും കൂടെപ്പിറപ്പുകളോടും

സ്നേഹം പുലർത്തുമ്പോൾതന്നെ മററു ബന്ധങ്ങൾ സ്ഥാപിക്കുന്നതല്ലേ വളർച്ച? പുതിയ ജീവിതങ്ങൾ മുളച്ചുവരുന്നത് അങ്ങനെയല്ലേ? ശാന്തമായി ചിന്തിച്ചുനോക്കൂ!....

കുമുദം: (വിങ്ങിവിങ്ങിക്കരയുന്നു.)

കമല: (ഗൽഗദപൂർവ്വം) ചേച്ചി എന്തിനു കരയുന്നു?

കുമുദം: (കരയുന്നു.)

കമല: ചേച്ചീ! എൻെറ ചേച്ചിയോടോ എൻെറ അച്ഛനോടോ യാതൊരു നന്ദികേടും ഞാൻ കാണിക്കുകയില്ല. ഒരു സ്നേഹബന്ധം....

കുമുദം: അനിയത്തീ!....

കമല: എൻെറ ജീവിതം കൂടുതൽ ഫലപ്രദമായിത്തീരുന്നതു കാണാൻ ചേച്ചി ഇഷ്ടപ്പെടുന്നില്ലേ?

കുമുദം: നിൻെറ ഉയർച്ചയും വളർച്ചയും ആണ് എൻെറ ആനന്ദം....

കമല: പിന്നെ ചേച്ചി എന്തിനു വിമ്മിഷ്ടപ്പെടുന്നു?

കുമുദം: എനിക്കറിഞ്ഞുകൂടാ....ഇന്നുവരെ പ്രതീക്ഷിക്കാത്ത ഒരു പ്രശ്നം ഒരു കൊടുങ്കാററുപോലെ അടിച്ചുകയറിയാൽ....

കമല: ഇന്നുവരെ പുറത്തുപറയാത്ത ഒരു രഹസ്യം....ഉണ്ട്.

കുമുദം: നിൻെറ ആഗ്രഹങ്ങൾ....

കമല: (പെട്ടെന്ന്) മററാർക്കും ആപത്തുണ്ടാക്കുന്നവയല്ല. ഉണ്ടാക്കുകയുമില്ല.... എൻെറ അഭിവൃദ്ധിക്കുള്ള വഴിയായിരിക്കും അത്.

കുമുദം: അച്ഛൻെറ ആഗ്രഹങ്ങളും മററും നിനക്കറിഞ്ഞുകൂടെ?

കമല: അതുകൊണ്ടുതന്നെയാണ് ഞാൻ ഈ രഹസ്യം ഇന്നുവരെ പുറത്തു പറയാതിരുന്നത്.

കുമുദം: ഇത് അച്ഛൻ അറിയുമ്പോൾ....

കമല: എന്നെ അനുവദിക്കയില്ലേ, ജീവിതം ആരംഭിക്കുവാൻ? അച്ഛൻ എന്നെ അനുഗ്രഹിക്കുകയില്ലേ?

കുമുദം: എനിക്കറിഞ്ഞുകൂടാ.

കമല: ഞാൻ വിവാഹിതയായാൽ....

കുമുദം: അച്ഛന്റെ ആശിസ്സുകൾ ഇല്ലാതെ നീ അതിനു തയ്യാറാകുമോ?

കമല: (ഗൽഗദത്തോടെ) എല്ലാക്കാര്യങ്ങളും അച്ഛന്റെ അനുമതിചോദിച്ചിട്ട് എങ്ങനെ ചെയ്യാനൊക്കും? എന്റെതന്നെ അനുമതിയില്ലാതെ അതു സംഭവിച്ചു; എന്റെ ഹൃദയം എന്റേതല്ലാതായി.... ഞാൻ....

കുമുദം: (ആത്മഗതംമാതിരി) നാം ഇന്നുവരെ ഒന്നിച്ചുനിന്നുനേടിയ പ്രതാപവും പേരും എല്ലാം അങ്ങിനെ സമാപിക്കട്ടെ! എല്ലാം അവസാനിക്കട്ടെ!

കമല: അവസാനിച്ചേക്കും. ഇന്നുവരെ ഉള്ളതിൽനിന്നും ഭിന്നമായ ഒരു ജീവിതം ആരംഭിക്കുകയാണ്. എന്റെ ഭാവി ഭാസുരമായിത്തീരുവാൻ അതുമാത്രമേ മാർഗ്ഗമുള്ളു. എനിക്ക് അതിൽനിന്നു് ഒഴിഞ്ഞുനില്ക്കുവാൻ വയ്യാ. വയ്യാ! എന്റെ ചേച്ചീ.... ക്ഷമിക്കണം.

കുമുദം: എനിക്കു പിന്നെ ഒന്നും പറയാനില്ല. (രംഗത്തുനിന്നു് നടന്നു മറയുന്നു. കമല അതു നോക്കി ഇരിക്കുകയാണ്.)

കമല: പഴയതൊക്കെ പരിത്യജിച്ചിട്ടേ പുതിയതു സ്വീകരിക്കുവാൻ പാടുള്ളോ? ഇല്ല. പഴയതിനെ പാഴാക്കാതെ പുതിയതിനെ സ്വാഗതംചെയ്തു പുലർത്തുന്നതല്ലേ വളർച്ച? അതെ! എന്റെ അച്ഛനും ചേച്ചിയും എന്റെ ജീവന്റെ അംശങ്ങളാണ്. അവരെ അതേ നിലയിൽ ആരാധിച്ചുകൊണ്ടു് എന്റെ ഹൃദയത്തിൽ അദ്ദേഹത്തെ ഞാൻ പ്രതിഷ്ഠിച്ച് പുതിയ ജീവിതം ആരംഭിക്കുകയാണ്. അപ്പോൾ എന്തിനു ചഞ്ചലപ്പെടണം? (തുന്നിക്കൊണ്ടിരുന്ന കൊച്ചു തുവാല നിവർത്തുനോക്കുന്നു. അതിൽ ചുവന്ന നൂലുകൊണ്ടു തുന്നിയ "With love" എന്ന വാക്കുകൾ തെളിഞ്ഞുകാണാം.)

— കർട്ടൻ —

## രംഗം രണ്ടു്

[സമയം സായാഹ്നം. കടൽപ്പുറത്തെ പഞ്ചസാരമണലിൽ ഇരുന്നു സംസാരിക്കുകയാണു്, ഗോവിന്ദപ്പിള്ളയും ശങ്കരൻനായരും. രണ്ടുപേരും സമപ്രായക്കാരാണു്. കുമുദം, കമല എന്നിവരുടെ പിതാവാണു് ഗോവിന്ദപ്പിള്ള. മുടിയെല്ലാം നരച്ചിട്ടുണ്ടു്. മുഖത്തു് ആരോഗ്യത്തിൻെറ കുറവൊന്നും തോന്നുകയില്ല. പ്രകാശമുള്ള കണ്ണുകൾ. ശങ്കരൻനായർക്കു് ക്ഷീണംതോന്നും. കഷണ്ടിയാണു്. രണ്ടുപേരും ആത്മാർത്ഥമിത്രങ്ങളാണു്. കടലു നോക്കിയാണു് ഇരിപ്പു്. തിരമാലവന്നു് അടിച്ചുകൊണ്ടിരിക്കുന്ന ശബ്ദം പശ്ചാത്തലത്തിൽ വ്യക്തമാണു്. കഴിഞ്ഞ രംഗത്തിലെ സംഭവദിവസംതന്നെയാണു് ഇതും നടക്കുന്നതു്.]

ഗോവിന്ദപ്പിള്ള: അതിനെക്കുറിച്ചു് ആലോചിക്കാഞ്ഞല്ല. ആലോചിക്കേണ്ടെന്നു വിചാരിക്കുന്നതാണു്.

ശങ്കരൻനായർ: എന്നാലും അവരുടെ ഭാവിയെപ്പററി....

ഗോവിന്ദപ്പിള്ള: ഭാവിക്കെന്താണു്? അവരൊന്നിച്ചു് ഇത്രയും നാൾ കഴിഞ്ഞു, സുഖമായിട്ടുതന്നെ. അങ്ങിനെ തുടരുന്നതു്....

ശങ്കരൻനായർ: പെൺകുട്ടികളല്ലേ? ജീവിതത്തിൽ ഒരു അടക്കം ചിട്ടയും ഉണ്ടാകേണ്ടതു് വിവാഹംകൊണ്ടാണല്ലോ. അതുണ്ടാക്കിക്കൊടുക്കേണ്ടതു് നാംതന്നെയാണല്ലൊ.

ഗോവിന്ദപ്പിള്ള: സമ്മതിച്ചു. നാംതന്നെയാണു്. ഞാൻ പഠിപ്പിച്ചു് പരിശീലിപ്പിച്ചുവന്നതു് കുമുദവും കമലവും ഒന്നിച്ചു കഴിഞ്ഞുകൂടുന്നതിനാണു്. അങ്ങനെ ജീവിക്കുന്നതിനാണു്.

ശങ്കരൻനായർ: വിവാഹം കഴിഞ്ഞാലും അവക്കു് ഒന്നിച്ചു് സംഗീതക്കച്ചേരികൾക്കു് പോകാനെന്താ വിഷമം?

ഗോവിന്ദപ്പിള്ള: അവരെ വിട്ടു ജീവിക്കുന്നതു് എനിക്കു വിചാരിക്കാൻ മേലാ.

ശങ്കരൻനായർ: അതു്....

ഗോവിന്ദപ്പിള്ള: അവരുടെ അമ്മ മരിച്ചിട്ടു് പതിനാറുകൊല്ലം കഴിഞ്ഞു. അമ്മയില്ലാത്ത കുട്ടികളെന്നു് അവരു് അറിയാത്തമട്ടിലാണു് അവരെ ഞാൻ വളർത്തിയതു്. അവരെ നല്ലതുപോലെ വിദ്യാഭ്യാസം ചെയ്യിപ്പിച്ചു. പിന്നെ സംഗീതം അഭ്യസിപ്പിച്ചു. ഇന്നു് അവർ ഒരു നിലയിലെത്തിയിട്ടുണ്ടു്.

ശങ്കരൻനായർ: നമ്മുടെ കാലം കഴിഞ്ഞാൽ അവക്കു്?

ഗോവിന്ദപ്പിള്ള: നമ്മുടെ കലംകഴിഞ്ഞു് അവർ അതിനെപ്പററി ചിന്തിച്ചോളും.

ശങ്കരൻനായർ: പണവും പേരും അവക്കുണ്ടു്. പക്ഷേ അതുകൊണ്ടുമാത്രം അവരുടെ ജീവിതം പൂർണ്ണമായോ?

ഗോവിന്ദപ്പിള്ള: കുമുദവും കമലവും പിരിഞ്ഞു ജീവിക്കുക. രണ്ടടിക്കിൽ കഴിയുക. ഞാൻ ആരോരുമില്ലാതെ അനാഥപ്രേതംപോലെ ഇവിടെയും........ എനിക്കു് അതിനെപ്പററി വിചാരിക്കാൻ മേലാ!

ശങ്കരൻനായർ: അപ്പോഠം അവർ എന്നും നിങ്ങളുടെകൂടെ കഴിയണമെന്നാണോ?

ഗോവിന്ദപ്പിള്ള: അതെ! എനിക്കു് അവരെ പിരിയാൻ വയ്യാ. (ഉറപ്പിച്ചു്) വയ്യാ!

ശങ്കരൻനായർ: നിങ്ങളുടെ സന്തോഷത്തിനുവേണ്ടി അവരുടെ ഭാവി.... അതു് വല്ലാത്ത സ്വാർത്ഥതയല്ലേ?

ഗോവിന്ദപ്പിള്ള: സ്വാർത്ഥത!.... അതു സ്വാർത്ഥതയാണെങ്കിൽ അങ്ങനെയായിക്കൊള്ളട്ടെ!

ശങ്കരൻനായർ: കുറച്ചു കൊല്ലംകൂടികഴിഞ്ഞാൽ അവരുടെ വിവാഹക്കാര്യം കുറച്ചുകൂടി വിഷമമായിത്തീരുകയില്ലേ?

ഗോവിന്ദപ്പിള്ള: അതിനെപ്പററി ഞാൻ ആലോചിച്ചിട്ടില്ല.

ശങ്കരൻനായർ: ആലോചിക്കണം. അതാവശ്യമാണു്. ഇന്നു് അവരെ വിവാഹംചെയ്തു് അയപ്പിക്കാൻ അത്ര വിഷമം ഉണ്ടാകുകയില്ല.

ഗോവിന്ദപ്പിള്ള: ശരിയാണ്. എന്നാൽ........

ശങ്കരൻനായർ: എന്നാൽ?

ഗോവിന്ദപ്പിള്ള: ഇന്നു് ഒന്നിച്ചു് നടക്കുന്നതുപോലെ പിന്നെയും തുടരുന്നതിനെങ്ങിനെ സാധിക്കും? ഇത്രയുംനാളും അഭ്യസിച്ചുവളർത്തിയ അവരുടെ കലയും അതോടെ അവസാനിക്കുകയില്ലേ?

ശങ്കരൻനായർ: അങ്ങിനെയൊക്കെ സംഭവിച്ചേക്കാം. അതുകൊണ്ടു് അവരുടെ ജീവിതം ഇതേനിലയിൽ തുടർന്നുകൊണ്ടു പോകുവാൻ........

ഗോവിന്ദപ്പിള്ള: തുടരണം. അതു് എന്റെയും അവരുടെ കലയുടെയും ആവശ്യമാണു്.

ശങ്കരൻനായർ: ജീവിതത്തിന്റെ അന്ത്യദശയിൽ എത്തിയിട്ടുള്ള നമുക്കു് വളർന്നുവരുന്ന രണ്ടുപേരുടെ പുരോഗതി തടയുവാൻ അവകാശമുണ്ടോ?

ഗോവിന്ദപ്പിള്ള: അവരുടെ ഭാവിക്കു് ഒരു കുഴപ്പവും ഇല്ല.

ശങ്കരൻനായർ: അവരുടെ ജീവിതം ആരംഭിക്കുന്നതേയുള്ളു. അതിനു പുറമെ വേലികളൊന്നും കെട്ടാതിരിക്കാൻ ശ്രദ്ധിക്കണ്ടേ?

ഗോവിന്ദപ്പിള്ള: അവരുടെ വളർച്ചയ്ക്കു് വിഘാതമൊന്നുമില്ല. അവിവാഹിതകളായിരുന്നാൽ കലാസേവനത്തിനു കൂടുതൽ കഴിവുണ്ടാകും.

ശങ്കരൻനായർ: അവിവാഹിതയായ സ്ത്രീയുടെ ജീവിതം എന്നും അപൂർണ്ണം ആണു്.

ഗോവിന്ദപ്പിള്ള: അതുകൊണ്ടു ഞാനെന്തുചെയ്യണം?

ശങ്കരൻനായർ: ഒരു ഉത്തമമിത്രത്തിന്റെ ഉപദേശം സ്വീകരിച്ചു പ്രവർത്തിക്കുക.

ഗോവിന്ദപ്പിള്ള: പിന്നെ എന്റെ ഗതി?

ശങ്കരൻനായർ: ലോകത്തിലുള്ള പിതാക്കന്മാരുടെയൊക്കെ ഗതിയെന്തു്? അതുതന്നെ!

ഗോവിന്ദപ്പിള്ള: ഈ ലോകത്തിൽ എനിക്കു് ഇനി എന്തെങ്കിലും ആഗ്രഹിക്കാനുണ്ടെങ്കിൽ ഈ മക്കളുമായുള്ള ജീവിതമല്ലേ? അതും ഇല്ലാതായാൽ........

ശങ്കരൻനായർ: ഇങ്ങനെ വിചാരിക്കരുതു്. ഭാര്യയുടെ മരണം കൊണ്ടാണു് മക്കളോടു് ഇങ്ങനെ പൊട്ടിക്കാനാവാത്ത ബന്ധത്തിനിടയാക്കിയതു്. വിവാഹിതരായ മക്കൾ പിതാവിനെ നോക്കുകയില്ലെന്നു് എന്തിനു ഭയപ്പെടുന്നു?

ഗോവിന്ദപ്പിള്ള: അവക്കു പരിചരിക്കുവാൻ മററുള്ളവരുള്ളപ്പോൾ ഈ വൃദ്ധനെ ശ്രദ്ധിക്കുവാൻ എവിടെ സമയം കിട്ടും?

ശങ്കരൻനായർ: അവർ അതു് ഉണ്ടാക്കിക്കൊള്ളും.

ഗോവിന്ദപ്പിള്ള: ഇല്ല. (മുഖംവാടി) എനിക്കു് അതു് നേരിടാൻ വയ്യാ!

ശങ്കരൻനായർ: നിങ്ങളെ ശുശ്രൂഷിച്ചു് അവരുടെ ജീവിതം കളയണമെന്നാണോ ആഗ്രഹം?

ഗോവിന്ദപ്പിള്ള: മതി!........

ശങ്കരൻനായർ: നിങ്ങളുടെ സ്വാത്ഥതകൊണ്ടു് പിന്നീടു് വേദനിക്കേണ്ടിവരും. അവരായിരിക്കും അതു് അധികം അനുഭവിക്കേണ്ടിവരുന്നതു്.

ഗോവിന്ദപ്പിള്ള: എൻെറ കുഞ്ഞുങ്ങളെ ഞാൻ വേദനിപ്പിക്കുമോ? എൻെറ ആശകളെല്ലാം അവരിലാണു്. അവരുടെ സുഖത്തിനു് ഞാൻ തടസ്സമാകുക!........

ശങ്കരൻനായർ: അതുതന്നെ ഞാനും പറയുന്നതു്. അവക്കു് പുതിയ ജീവിതത്തെക്കുറിച്ചുള്ള അഭിപ്രായമെന്തെന്നു് എപ്പോഴെങ്കിലും തിരക്കിയിട്ടുണ്ടോ?

ഗോവിന്ദപ്പിള്ള: ഇപ്പോൾ അവക്കു് എന്താണു് കുറവു്?

ശങ്കരൻനായർ: കുറവൊന്നുമില്ല. എങ്കിലും പരിപൂണ്ണമാണെന്നു് എങ്ങിനെ വിശ്വസിക്കും? താരുണ്യം തളിത്തുനില്ക്കു

ന്ന അവക്കു് അച്ഛനെ ശുശ്രൂഷിക്കുന്നതിൽനിന്നു് സകല സുഖങ്ങളും സിദ്ധിക്കുമെന്നു് എങ്ങിനെ കരുതാനൊക്കും?

ഗോവിന്ദപ്പിള്ള: വയ്യാ! നിങ്ങളോടു വാദിക്കുവാൻ!

ശങ്കരൻനായർ: ഞാൻ നിർബ്ബന്ധിക്കുകയാണെന്നു് വിചാരിക്കരുതു്. നിങ്ങളുടെ സുഖത്തെപ്പററി നോട്ടമില്ലെന്നും തീരുമാനിച്ചുകളയരുതു്. നമ്മുടെ സുഖങ്ങൾ ബലിയപ്പിച്ചും കുഞ്ഞുങ്ങളെപ്പററി കരുതിയില്ലെങ്കിൽ പിന്നെ അവർ നമ്മെപ്പഴിക്കും. ലോകവും അവരുടെ പക്ഷത്തായിരിക്കും.

ഗോവിന്ദപ്പിള്ള: നിങ്ങൾ പറയുന്നതിങ്കം കായ്യമുണ്ടു്.

ശങ്കരൻനായർ: നല്ല വിവാഹബന്ധങ്ങളിൽ അവരെ രണ്ടു പേരെയും ഏർപ്പെടുത്തിക്കഴിഞ്ഞാൽ നമ്മുടെ ഉത്തരവാദിത്വം പകുതികഴിയും. ഞാനിന്നുപറഞ്ഞ ചെറുപ്പക്കാരാരും മോശക്കാരല്ല. നമ്മുടെ പേരിനും പെരുമയ്ക്കും യോജിക്കുന്നവർതന്നെ. നിങ്ങളുടെ ഉററമിത്രമെന്നനിലയിൽ ഇതു് ഉപദേശിക്കാൻ എനിക്കു കർത്തവ്യമുണ്ടു്. കേൾക്കുകയോ കേൾക്കാതിരിക്കുകയോ ചെയ്യേണ്ടതു് നിങ്ങളാണു്.

ഗോവിന്ദപ്പിള്ള: നേരാണു്. പറഞ്ഞതൊക്കെ നേരാണു്. എന്റെ ഭായ്യ മരിച്ചതിൽപ്പിന്നെ എനിക്കു് ജീവിതം ഒരു ഏകാന്തതടവാകാതിരുന്നതു് എന്റെ കുഞ്ഞുങ്ങളുള്ളതുകൊണ്ടാണു്. (വേദനിച്ചു്) അവർ എന്നെ വിട്ടുപിരിഞ്ഞാൽ എന്റെ വീടും എന്റെ ജീവിതവും പൊള്ളയായിത്തീരും. അവരാണു് അതിൽ നിറഞ്ഞുനില്ക്കുന്നതു്. ഏകാന്തതയിൽ കിടന്നു ശ്വാസംമുട്ടും. എന്റെ മനസ്സു് എന്തിലേക്കു് പ്രവർത്തിപ്പിക്കാനൊക്കും? ജീവിതം താങ്ങാനാവാത്ത ഭാരമാകും. (കണ്ണുകൾ നിറഞ്ഞു തുളുമ്പുന്നു) അവരെ വിവാഹംകഴിച്ചുകൊടുത്താൽപ്പിന്നെ എന്നിൽനിന്നു വേർപെടുത്തരുതെന്നു് എങ്ങിനെ പറയാനൊക്കും? ഒരു ഞെട്ടിലെ രണ്ടു പൂക്കൾപോലെ അവർ എന്റെ ജീവിതവാടിയിൽ നില്ക്കട്ടെ! എന്റെകാലം കഴിയുന്നതുവരെയെങ്കിലും... ....

എന്റെ കുഞ്ഞുങ്ങൾ നല്ലനിലയിൽ വരും. അവരുടെ വളർച്ചയ്ക്കു് വളമായി എന്റെ ചിതാഭസ്മം വേണമെന്നില്ല. (അസ്തമിച്ചുകഴിയാറായ സൂര്യനെ നോക്കി ഇരിക്കുന്നു. ചെങ്കതിരുകൾതട്ടി മുഖം ദയനീയമായ ഭാവം കൈക്കൊണ്ടിട്ടുണ്ടു്.)

ശങ്കരൻനായർ: എനിക്കതു് മറുപടിയൊന്നുമില്ല. നാം അസ്തമിക്കാൻ പോകുന്നവരാണു്. എന്നാൽ അവരുടെ ജീവിതത്തിന്റെ ഉദയമേ ആയിട്ടുള്ളൂ. പഴയതു് പുതിയതിനു വഴി മാറിക്കൊടുത്തേ പറ്റൂ. അതു് പ്രകൃതിനിയമം! അതിനെപ്പററി ചിന്തിക്കുന്നതു് വേദനവർദ്ധിപ്പിക്കാനേ ഇട വരുത്തൂ.

ഗോവിന്ദപ്പിള്ള: (ഗൽഗദത്തോടെ) ഇന്നു് എന്റെ ഭാര്യ ഉണ്ടായിരുന്നെങ്കിൽ!........

ശങ്കരൻനായർ: ഈ പ്രശ്നങ്ങളൊന്നും കാണുമായിരുന്നില്ല. പരസ്പരം താങ്ങും തണലുമായി നില്ക്കുവാൻ കഴിഞ്ഞേനേ! പറക്കമുററിയ പൈതങ്ങൾ കൂട്ടുവിട്ടു പറന്നുയരുന്നതു കൌതുകത്തോടെ നോക്കിയിരുന്നു സുഖിക്കുവാൻ സാധിക്കുമായിരുന്നു. അവർകൂടി ഉണ്ടായിരുന്നെങ്കിൽ. ഇന്നു സംഭവിക്കരുതേയെന്നു വിചാരിക്കുന്നകാര്യം നടക്കുന്നതു കാണുവാൻ കൊതിച്ചുകൊണ്ടു കാത്തിരിക്കുമായിരുന്നു, അങ്ങിനെയായിരുന്നെങ്കിൽ!

ഗോവിന്ദപ്പിള്ള: (വേദനയോടെ) അതെ! അതിനു ഭാഗ്യംസിദ്ധിക്കാതെപോയി! (ഗൽഗദം) ഭാര്യകൂടി ഉണ്ടായിരുന്നെങ്കിൽ എന്നു് ആഗ്രഹിക്കാറുള്ള എത്രയെത്ര കാര്യങ്ങൾ ഓരോ നിമിഷവും ഞാൻ നേരിടാറുണ്ടു്!

ശങ്കരൻനായർ: വരൂ! നമുക്കു് ഒന്നു് ഉലാത്താം. ഇങ്ങനെ ചിന്തിച്ചുതുടങ്ങിയാൽ വേദനിക്കാനേ കാര്യം കാണൂ. (രണ്ടു പേരും എഴുന്നേററുനടന്നു് രംഗത്തുനിന്നു മറയുന്നു.)

— കർട്ടൻ —

## രംഗം മൂന്നു്

[രാത്രിയുടെ മൂന്നാംയാമം. പടിഞ്ഞാറു് തെങ്ങിൻതോപ്പുകൾക്കു് അപ്പുറത്തു് ചന്ദ്രൻ മറയാൻതുടങ്ങുകയാണു്. അരണ്ട നിലാവെളിച്ചം. കമലയും സോമനും അടുത്തടുത്തു പുൽത്തട്ടിൽ ഇരിക്കുകയാണു്. സോമൻ യുവാവാണു്. സുന്ദരൻ. കമല ഇരിക്കുന്നിടത്തു് മരങ്ങളുടെ ഇലകൾക്കിടയിൽക്കൂടി കടന്നുവന്നു പതിക്കുന്ന നിലാവെളിച്ചം ഉണ്ടു്. അതിനാൽ സോമനേക്കാൾ വ്യക്തമായി അവളെ കാണാം.]

സോമൻ: കമലേ!

കമല: ഉം!..... (കുനിഞ്ഞിരിക്കുകയാണു്. പുൽത്തട്ടിൽനിന്നു പറിച്ചെടുത്ത ഒരു പുൽക്കൊടി അറിയാതെ കടിച്ചുകൊണ്ടു മന്ദഹസിക്കുന്നുണ്ടു്.)

സോമൻ: (കുനിഞ്ഞിരുന്ന കമലയുടെ താടിക്കുപിടിച്ചു് സാവധാനത്തിൽ ഉയർത്തി അവളുടെ തിളങ്ങുന്ന കണ്ണുകളിലേയ്ക്കു നോക്കിക്കൊണ്ടു്) ഇങ്ങനെ മിണ്ടാതിരിക്കാനാണോ ഈ രാത്രിയിൽ ഇവിടെ എത്തിയതു്?

കമല: (മനോഹരമായി മന്ദഹസിച്ചുകൊണ്ടു്) പിന്നെ ഇവിടിരുന്നു പാടാനാണോ?

സോമൻ: (ലഘുവായി ചിരിക്കുന്നു) സിനിമയിലാണെങ്കിൽ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ കഥാപാത്രങ്ങളെക്കൊണ്ടു് ഞാൻ പാടിക്കും.

കമല: പിന്നെന്താ സ്വന്തം കാമുകിയെക്കൊണ്ടു് ഫിലിംഡയറക്ടർ ഇപ്പോൾ പാടിക്കാത്തതു്? (കുസൃതിച്ചിരി)

സോമൻ: ഇതു സിനിമയല്ല. ജീവിതരംഗമാണു്!

കമല: ഓഹോ! അപ്പോൾ ജീവിതവും സിനിമയും തമ്മിൽ വ്യത്യാസമുണ്ടെന്നു് ഡയറക്ടർതന്നെ സമ്മതിക്കുന്നുണ്ടു്! ഇല്ലേ?

സോമൻ: ശരി! സന്തോഷിക്കുന്നു! ഇങ്ങനെ ഒരു ആയിരം സന്തോ
ഷങ്ങളും നേടാവുന്ന വേളയാണല്ലോ ഇതു്. (ചിരിക്കുന്നു)

കമല: ഇതിനെന്താ വിശേഷം?

സോമൻ: ഒരിക്കലും മറക്കാനാവാത്ത നിമിഷമല്ലേ ഇതു്! വിദൂ
രതയിൽ തെങ്ങിൻതോപ്പുകൾക്കപ്പുറത്തു് അസ്തമിച്ചുതുട
ങ്ങുന്ന ചന്ദ്രബിംബം! നിലാവെളിച്ചത്തിൽ രാത്രിയുടെ
മൂന്നാംയാമത്തിൽ ചൂതവൃക്ഷച്ചുവട്ടിൽ പച്ചപ്പുൽപ്പുറവതാ
നിയിൽ പ്രിയതമയുടെ സമീപം ഇരുന്നു സ്വപ്നംകാണുന്ന
കാമുകൻ. മധുരമധുരങ്ങളായ....

കമല: (ഇടയ്ക്കുകയറി) വരട്ടെ! ഇതൊന്നു കുറിച്ചെടുത്താൽ പി
ന്നീടൊരിക്കൽ ഇങ്ങനെയൊക്കെപ്പറഞ്ഞിട്ടുണ്ടെന്നു് തെളിയി
ക്കുവാൻ ഉപകരിച്ചേക്കും! മരം പെയ്യുന്ന മഞ്ഞുതുള്ളിപോ
ലെ കവിത പൊഴിയുകയാണു്! (ചിരിക്കുന്നു)

സോമൻ: കവിതയല്ല. സ്വർഗ്ഗംതന്നെ മുമ്പിൽ തുറക്കപ്പെടുക
യാണു്. ഒരപ്സരസ്സിന്റെ മുമ്പിൽ കനകാഭിഷേകത്തിലി
രിക്കുന്ന കാമുകൻ....

കമല: വരട്ടെ! കാമുകനോ, കള്ളനോ?

സോമൻ: രണ്ടും ഒന്നുതന്നെ. കാമുകനാണു് ഏററവും വലിയ
കള്ളൻ!

കമല: കള്ളംമാത്രമേ അയാൾ പറയാറുള്ളു. അതുകൊണ്ടാ
ണോ? (കളിയായി ചിരിക്കുന്നു)

സോമൻ: അതുകൊണ്ടുതന്നെയല്ല. അയാൾ മോഷ്ടിച്ചെടുക്കാ
റുള്ള മുതലിന്റെ വില തിട്ടപ്പെടുത്താവുന്നതല്ല. എന്തൊ
ക്കെയാണു് അയാൾ അപഹരിക്കുന്നതു്!

കമല: അപഹരിച്ച മുതലുകൊണ്ടു് എന്തു ചെയ്യുമോ എന്തോ?

സോമൻ: അതൊക്കെ ഒന്നിച്ചു കോർത്തു് ഒരു മാല്യമാക്കി മംഗ
ളധ്വനികൾ മുഴങ്ങുമ്പോൾ കൊട്ടും കുരവയും ഉയരുമ്പോൾ,
നാട്ടുകാരൊക്കെ നോക്കിയിരിക്കുമ്പോൾ, ആ വലിയ
കള്ളൻ ഒരു പെണ്ണിന്റെ കഴുത്തിൽ അണിയിക്കും!

കമല: (കളിയായി ഗൗരവം ഭാവിച്ച്) അതു കഴിഞ്ഞാൽ കള്ള
ന്റെ കയ്യിലുണ്ടായിരുന്നതൊക്കെ തീരും! പിന്നെ പാവം!
അയ്യോ എന്തു ചെയ്യും!

സോമൻ: പിന്നെയും പാവം ഞാങ്ങിനെ കഴിയും. (രണ്ടുപേ
രും ചിരിക്കുന്നു)

കമല: ശ്!... പതുക്കെ! അച്ഛൻ കേട്ടാൽ....

സോമൻ: കേട്ടാൽ? പിടിച്ചുണ്ട കല്യാണം കഴിപ്പിക്കുമായി
രിക്കും! വല്ല്യ അപകടവും ആകും.

കമല: കല്യാണത്തിനു മുമ്പ് ഈ ഗോഷ്ഠിയൊക്കെ കാണി
ക്കുന്നത്....

സോമൻ: വാസ്തവം! വല്ലാത്ത ഗോഷ്ഠികൾതന്നെ!....

കമല: ഇന്നു വൈകുന്നേരം അച്ഛൻ കടൽപ്പുറത്തു പോയിരുന്ന
പ്പോൾ, ചേച്ചിയോട് നമ്മുടെ ഈ ബന്ധത്തെപ്പറ്റി
സൂചിപ്പിച്ചു.

സോമൻ: എന്നിട്ട്?....

കമല: ചേച്ചി വല്ലാതായിട്ടുണ്ട്.

സോമൻ: വല്ലാതാകാനെന്തിരിക്കുന്നു?

കമല: ഒന്നുമില്ലേ? ഇത്രയുംനാൾ ഒന്നിച്ചു ജീവിച്ച ഞങ്ങൾ....

സോമൻ: വാസ്തവമായിരിക്കും. തെളിച്ചു പറയാമായിരുന്ന
ല്ലോ. ഇനി എന്തിന് മറയ്ക്കണം?

കമല: എങ്കിലും....

സോമൻ: ഞാൻ പറയാമല്ലോ അച്ഛനോട്....

കമല: കടൽപ്പുറത്തുനിന്ന് അച്ഛൻ മടങ്ങിവന്നത് വല്ലാതെ
ക്ഷീണിച്ചാണ്. മുഖമൊക്കെ വാടിത്തളർന്നിരുന്നു........
ചേച്ചി വല്ലതും പറഞ്ഞോയെന്തോ?....

സോമൻ: കൊച്ചു മകളുടെ സാമർത്ഥ്യത്തെക്കുറിച്ച്....

കമല: എന്താണോയെന്തോ? ഇനിയേതായാലും അമാന്തിച്ചു
കൂടാ. അച്ഛൻ എന്തു തടസ്സം പറയാനാണ്?

സോമൻ: സുന്ദരനും സുചരിതനും ധനികനുമായ ഒരു യുവാ
വിനെ മകൾ കുടുക്കിലാക്കിക്കെട്ടി മുമ്പിൽ കൊണ്ടുചെന്നു
കൊടുത്താൽ അച്ഛനെന്തു പറയാനാണ്? (ചിരിക്കുന്നു)

കമല: അച്ഛൻ സമ്മതിക്കാതിരുന്നാൽ....

സോമൻ: മകൾ ഒളിച്ചോടാൻ നിർബന്ധിതയായിത്തീരും. അത്രതന്നെ!

കമല: കളിയല്ല.... കാര്യം പറയുന്നതാണ്....

സോമൻ: (കളിയാക്കി) ദേവീ! മൊഴിഞ്ഞാലും....

കമല: വിവാഹം കഴിഞ്ഞാലും എന്റെ ചേച്ചിയും ഒന്നിച്ച് ...

സോമൻ: ഒന്നിച്ച്?

കമല: പരിപാടികൾക്ക് പോകണമെന്ന്.

സോമൻ: അതെനിക്കിഷ്ടമല്ല.

കമല: അതെന്താണ്?

സോമൻ: അതിന്റെ ആവശ്യം ഇല്ല.

കമല: എനിക്ക് ഇഷ്ടമാണെങ്കിലോ?

സോമൻ: എനിക്കിഷ്ടമില്ലാത്തത് കമലയ്ക്ക് ഇഷ്ടമാകുകയില്ല.

കമല: ഇത്രയും കാലം അഭ്യസിച്ച് പുഷ്ടിപ്പെടുത്തിയ കലാപാടവം....

സോമൻ: (ഗൗരവത്തിൽ) വിവാഹദിവസംതൊട്ട് ഒന്നിനും പോകാൻ പാടില്ല.

കമല: ഒരു കലാകാരനായ അങ്ങ് ഇങ്ങനെ പറയുന്നതാണ് അത്ഭുതം.

സോമൻ: എന്റെ ഭാര്യ ഒരു കലാകാരിയായിരിക്കണമെന്ന് എനിക്കാഗ്രഹമില്ല.

കമല: ഒരു ഭാര്യ കലാകാരിയായിരുന്നുകൂടേ?

സോമൻ: എന്റെ ഭാര്യ ഭാര്യയായിരുന്നാൽമാത്രം മതി.

കമല: (വേദനിച്ച്) ഇത്രയുംനാളും പാടുപെട്ട് പടുത്തുയർത്തിയ കലാസൗധം....

സോമൻ: നിന്റെ കലയാണല്ലോ നിനക്ക് എന്നെ നേടിത്തന്നത്........

കമല: എന്നാലും....

സോമൻ: ഇപ്പോൾ തീരുമാനിക്കാം. കലാകാരിയായിരിക്കുവാനാണോ എന്റെ ഭാര്യയായിരിക്കുവാനാണോ നിനക്കിഷ്ടം?

അതു തീരുമാനിച്ചിട്ടു മുമ്പോട്ടു പോകാം. (ഗൗരവത്തോടെ) പിന്നീട് തെററിദ്ധാരണകളൊന്നും ഉണ്ടായിക്കൂടാ.

കമല: (നിശ്ശബ്ദം.)

സോമൻ: എന്താണൊന്നും മിണ്ടാത്തതു്? നാം തമ്മിൽ ഉണ്ടാക്കിയ പരിചയവും സൗഹൃദവും എല്ലാം ഈ പാറക്കെട്ടിൽ തട്ടിപ്പൊട്ടിത്തകരുന്നെങ്കിൽ....

കമല: (കണ്ണുനീരോടെ) ഞാൻ....

സോമൻ: ഇതു പ്രതീക്ഷിച്ചതല്ല. ഇന്നു് ഇങ്ങനെ ഒരു തീരുമാനമെടുക്കേണ്ടിവരുമെന്നു്....

കമല: എന്റെ സകലതും ഇന്നുവരെ കലയിൽ അർപ്പിച്ചിരുന്നു.

സോമൻ: കലയ്ക്കു് കാത്തിരിക്കാം. ജീവിതം ആർക്കുവേണ്ടിയും ഒന്നിനുവേണ്ടിയും കാത്തിരിക്കുകയില്ല.

കമല: (വിഷമിച്ചു്) ഹൊ! വല്ലാത്ത....

സോമൻ: കമലേ! തെളിച്ചു പറയൂ! നിന്റെ തീരുമാനം എനിക്കു് അറിയണം.

കമല: എന്റെ സകലതും അങ്ങേയ്ക്കുവേണ്ടി ബലികൊടുക്കാൻ ഞാൻ തയ്യാറാണു്. (പൊട്ടിക്കരഞ്ഞുകൊണ്ടു് സോമന്റെ മടിയിലേയ്ക്കു ചായുന്നു.)

സോമൻ: (പതുക്കെ പുറത്തു തടവിക്കൊണ്ടു്) എന്റെ കമലേ! നമ്മുടെ ജീവിതം എന്നും സുഖഭദ്രമായിരിക്കും. (മടിയിൽ മുഖംപൊത്തിക്കിടന്നു് വിങ്ങിവിങ്ങിക്കരയുന്ന കമലയുടെ പുറം തലോടിക്കൊണ്ടിരിക്കുന്നു. എന്തുചെയ്യണമെന്നറിവില്ലാതെ കുഴങ്ങിയിരിക്കുന്ന മുഖഭാവം. ചന്ദ്രൻ തെങ്ങിൻതോപ്പുകൾക്കപ്പുറത്തു് മറഞ്ഞുകഴിഞ്ഞു. രംഗത്തു് നിലാവെളിച്ചവും തീരെ ഇല്ലാതായി. അകലെ എവിടെയോ കോഴി കൂവുന്ന ശബ്ദം.)

സോമൻ: ഉദയമാകാൻ അധികസമയമില്ല. എഴുന്നേൽക്കൂ. നമുക്കു പോകാം....

— കർട്ടൻ —

# രംഗം നാല്

[ഒന്നാം രംഗത്തിലെ സ്വീകരണമുറിതന്നെ. ഗോവിന്ദപ്പിള്ളയും സോമനും കസേരകളിൽ ഇരിക്കുന്നു. സോമൻ ഇരിക്കുന്നിടത്തടുത്തു് ടീപ്പോയിയിൽ ഒരു ട്രേയിൽ കാപ്പിയും മററും വച്ചിട്ടുണ്ടു്. പ്ലേററിൽനിന്നു് ബിസ്കററു് എടുത്തു തിന്നുന്നു.]

ഗോവിന്ദപ്പിള്ള: തമ്മിൽ കണ്ടതു നന്നായി.

സോമൻ: മുമ്പു കണ്ടതിൽ വളരെ ചടച്ചിരിക്കുന്നല്ലോ?

ഗോവിന്ദപ്പിള്ള: പ്രായമായില്ല്യോ! എന്നും മനുഷ്യൻ ഒന്നുപോലെയാണോ?

സോമൻ: നിങ്ങൾക്കൊക്കെ പ്രായമായെന്നു വിചാരിക്കാൻ തന്നെ വിഷമം.

ഗോവിന്ദപ്പിള്ള: പ്രായത്തെപ്പററി ഓർമ്മിക്കരുതെന്നു് ദൃഢമായി വിശ്വസിച്ചിരുന്ന ഒരാളാണു് ഞാൻ. എന്നാൽ....

സോമൻ: അതു് എന്നും സാധിച്ചെന്നു വരുകയില്ല.

ഗോവിന്ദപ്പിള്ള: നേരാണു്. (നിശ്ശബ്ദത. രണ്ടുപേരും സംഭാഷണം എങ്ങിനെ മുമ്പോട്ടു കൊണ്ടുപോകണമെന്നറിയാതെ വിഷമിക്കുന്ന നിലയിൽ എത്തിയിരിക്കുകയാണു്. നാലഞ്ചു നിമിഷങ്ങൾ കഴിയുന്നു. ഈ സമയം സോമൻ കാപ്പി എടുത്തു കുടിച്ചുതുടങ്ങുന്നു. ഗോവിന്ദപ്പിള്ള പുറത്തേയ്ക്കു നോക്കി ഇരിക്കുകയാണു്.)

സോമൻ: ഞാൻ ഇന്നു് ഇങ്ങോട്ടു് വന്നതു്....

ഗോവിന്ദപ്പിള്ള: ങേ?

സോമൻ: പ്രധാനപ്പെട്ട ഒരു സംഗതിയെപ്പററി സംസാരിക്കാനാണു്.

ഗോവിന്ദപ്പിള്ള: പറയൂ.

സോമൻ: (സങ്കോചത്തോടെ) എന്റെ വിവാഹത്തെപ്പററിയാണു്

ഗോവിന്ദപ്പിള്ള: ഓ! (ചിരിക്കുന്നു)

സോമൻ: വിവാഹത്തെക്കുറിച്ച്....

ഗോവിന്ദപ്പിള്ള: ഇത്ര ലജ്ജിക്കാനെന്തിരിക്കുന്നു?

സോമൻ: അതൊന്നുമില്ല.

ഗോവിന്ദപ്പിള്ള: തീയതി നിശ്ചയിച്ചോ?

സോമൻ: ഇല്ല. ഇവിടെ വന്നു തമ്മിൽ സംസാരിച്ചു തീരുമാനിക്കാമെന്നു വിചാരിച്ചു.

ഗോവിന്ദപ്പിള്ള: ഓ! അച്ഛന്റെ മകൻ തന്നെ! ഗോപാലൻനായർ എന്തു കാര്യമുണ്ടെങ്കിലും എന്നോട് ആലോചിച്ചേ ചെയ്യുവായിരുന്നു. എന്തൊരു ആത്മാർത്ഥതയായിരുന്നു ഞങ്ങൾ തമ്മിൽ! ഓ! അവരൊക്കെ പോയി!.... (ദീർഘനിശ്വാസം) ആട്ടെ! എവിടെയാണു വിവാഹം....

സോമൻ: (വിഷമിച്ച്) ഇവിടെത്തന്നെ....

ഗോവിന്ദപ്പിള്ള: ഹൊ! എന്നിട്ട് ഇത്രയുംകാലം ഞങ്ങളെ അറിയിക്കാതെ സൂക്ഷിച്ചോ?

സോമൻ: തീയതിയൊന്നും തീരുമാനിച്ചില്ല. (വിഷമിക്കുന്നു) അനുമതി....

ഗോവിന്ദപ്പിള്ള: അനുമതിയോ? ഞങ്ങളോടൊക്കെ അത്ര കാര്യമായി അതിനെക്കുറിച്ച് പറഞ്ഞില്ലെങ്കിലും ഒന്നുമില്ല.

സോമൻ: ഞങ്ങൾക്കു രണ്ടുപേർക്കും ഇഷ്ടമാണ്.

ഗോവിന്ദപ്പിള്ള: പിന്നെ ഒന്നും നോക്കാനില്ല. അങ്ങു നടക്കട്ടെ! പിന്നെ, കുട്ടി ആരാണെന്നു പറഞ്ഞില്ല.

സോമൻ: (വല്ലാതെ പരുങ്ങുന്നു) ആള്....

ഗോവിന്ദപ്പിള്ള: പറയൂ! ആദ്യമൊക്കെ കുറെ ലജ്ജകാണും!.... (ചിരിക്കുന്നു)

സോമൻ: മടിയൊന്നുമുണ്ടായിട്ടല്ല.

ഗോവിന്ദപ്പിള്ള: പിന്നെ, പറയൂ.

സോമൻ: കമലതന്നെ!

ഗോവിന്ദപ്പിള്ള: (ഞെട്ടി സോമനെ തുറിച്ചുനോക്കുന്നു) കമല യോ? എന്റെ മകൾ കമലയോ?

സോമൻ: ഞങ്ങൾ ഇതേക്കുറിച്ച്....

ഗോവിന്ദപ്പിള്ള: (രൂക്ഷമായി) സംസാരിച്ചോ?

സോമൻ: സംസാരിച്ചു. ഇവിടുത്തെ അനുമതികൂടി ഉണ്ടാ യാൽ ഞങ്ങൾ അനുഗ്രഹീതരാകും.

ഗോവിന്ദപ്പിള്ള: ഇല്ല.... (കോപിച്ച്) ഇതിനു ഞാൻ അനുവ ദിക്കുകയില്ല.

സോമൻ: ഇല്ലെങ്കിൽ മകളുടെ ജീവിതം.... തകരും.

ഗോവിന്ദപ്പിള്ള: അവൾ ഇപ്പോഴെങ്ങും വിവാഹം കഴിക്കേണ്ടാ.

സോമൻ: അങ്ങിനെ പറയരുത്. കമല ഒരു കുഞ്ഞല്ല.

ഗോവിന്ദപ്പിള്ള: അതെ! അവൾ എന്റെ കുഞ്ഞാണ്. ഞാൻ പറയുന്നതിന് എതിരൊന്നും അവൾ ചെയ്യുകയില്ല.

സോമൻ: വിപരീതം പ്രവർത്തിപ്പിക്കാവുന്ന ചുററുപാടുണ്ടാ ക്കരുത്.

ഗോവിന്ദപ്പിള്ള: അവളുടെ ജ്യേഷ്ഠത്തി വിവാഹംകഴിക്കാതെ കഴിയുമ്പോൾ കമലയെങ്ങിനെ വിവാഹിതയാകും?

സോമൻ: അതിനെന്താണ്?

ഗോവിന്ദപ്പിള്ള: (കഠിനമായി) ഇല്ല. കമല വിവാഹംചെയ്യേ ണ്ടാ ഇപ്പോൾ!

സോമൻ: ദുശ്ശാഠ്യം പിടിക്കരുത്! അവൾ വിവാഹിതയാകാൻ തന്നെ തീരുമാനിച്ചുകഴിഞ്ഞു.

ഗോവിന്ദപ്പിള്ള: ഇല്ല, തീരുമാനിക്കാനൊക്കുകയില്ല.

സോമൻ: എന്നുപറയരുത്. ഞങ്ങളുടെ തീരുമാനം സ്വീക രിച്ച് ഞങ്ങളെ അനുഗ്രഹിക്കുക.

ഗോവിന്ദപ്പിള്ള: (വിവശനാകുന്നു) അവളുടെ തീരുമാനം....

സോമൻ: ആക്ക് എന്ത് കുററംപറയാനൊക്കും ഈ തീരുമാന ത്തെപ്പററി?

ഗോവിന്ദപ്പിള്ള: (പരാജിതനെപ്പോലെ) ഇല്ല, എനിക്കിനി ഒന്നും പറയാനില്ല. (കണ്ണുനീറയുന്നു) നിങ്ങൾതന്നെ ജയിച്ചു. (കണ്ണുനീർ ഒഴുകുന്നു) ഞാൻ തോററു.

സോമൻ: ഇങ്ങനെ ബലഹീനനാകേണ്ട കാര്യം ഇതിലില്ല. മകളുടെ അഭ്യുദയത്തിൽ ആനന്ദാശ്രുക്കൾ പൊഴിക്കേണ്ട അങ്ങു്....

ഗോവിന്ദപ്പിള്ള: (യാചിക്കുന്നതുപോലെ) എനിക്കു് ഒരു സൗകര്യം മാത്രം ചെയ്തുതരണം.

സോമൻ: (വിഷമിച്ചു്) ഇങ്ങനെ സംസാരിക്കരുതു്. എന്തു് പറയുന്നതും ഞങ്ങൾ അനുസരിക്കാം.

ഗോവിന്ദപ്പിള്ള: ജ്യേഷ്ഠത്തി നില്ക്കുമ്പോൾ അനുജത്തി വിവാഹം ചെയ്യുന്നതു് എനിക്കു് വല്ലാത്ത വല്ലായ്മയുണ്ടാക്കും.... (വിമ്മിഷ്ടപ്പെട്ടു്) എല്ലാം എന്റെ കുററം തന്നെ. എത്ര വിവാഹാലോചനകൾ വന്നതാണു് അവൾക്കു്. അതെല്ലാം തട്ടിനീക്കിയ ഞാൻ....

സോമൻ: അതിലേതെങ്കിലുമൊന്നു് തീരുമാനിക്കാമല്ലോ!!

ഗോവിന്ദപ്പിള്ള: കുമുദത്തിന്റെ വിവാഹംകൂടിനിശ്ചയിച്ചിട്ടേ നിങ്ങൾ വിവാഹം കഴിക്കാവൂ. അതുമാത്രമാണു് എന്റെ യാചന! അതു് തള്ളിക്കളയരുതു്.

സോമൻ: എത്രനാൾ ഞങ്ങൾ കാത്തിരിക്കും?

ഗോവിന്ദപ്പിള്ള: കഴിയുന്നതും നേരത്തെ എല്ലാറ്റുചെയ്യാൻ ശ്രമിക്കാം.

സോമൻ: അനിശ്ചിതകാലത്തെയ്ക്കു്....

ഗോവിന്ദപ്പിള്ള: വേണ്ടാ....നിങ്ങൾ ഇഷ്ടംപോലെ ചെയ്തോളൂ! എന്റെ വേദന ആരും കണക്കാക്കേണ്ടാ!....(കണ്ണുനീർ ഒഴുകുന്നു)

സോമൻ: (വാച്ചുനോക്കിയിട്ടു്) ഓ! സമയമായി. എനിക്കു് അത്യാവശ്യമായി ഒരാളിനെക്കാണാനുണ്ടു്.

[ഗോവിന്ദപ്പിള്ള അത്ര കേട്ടഭാവം നടിക്കുന്നില്ല. സോമൻ നമസ്കരിച്ചിട്ട് രംഗത്തുനിന്നു് പോകുന്നു. ഗോവിന്ദപ്പിള്ള എഴുന്നേററു നടക്കുന്നു. മുഖം ശോകഭാവത്താൽ ദയനീയമായിട്ടുണ്ട്. മനസ്സിലെ അസ്വാസ്ഥ്യം മുഖത്തു് തെളിഞ്ഞുകാണാം. അല്പസമയം കഴിഞ്ഞപ്പോൾ കാപ്പിപ്പാത്രം എടുത്തുകൊണ്ടുപോകാൻ കുമുദം രംഗത്തേയ്ക്കു വരുന്നു. അവിടെ അല്പം മുമ്പുനടന്ന സംഭാഷണങ്ങൾ കേട്ടതായിട്ടുതോന്നും അവളുടെ ഭാവംകണ്ടാൽ. കുമുദത്തിൻെറ മുഖത്തും വല്ലായ്മ വളരെ തോന്നും.]

ഗോവിന്ദപ്പിള്ള: മകളെ!........ (എന്തു പറയണമെന്നറിയാതെ വിഷമിക്കുന്നു)

കുമുദം: (തിരിഞ്ഞുനോക്കുന്നതല്ലാതെ മിണ്ടുന്നില്ല. കണ്ണുനിറഞ്ഞിരിക്കുന്നു)

ഗോവിന്ദപ്പിള്ള: കമലയുടെ........

കുമുദം: ഞാൻ എല്ലാം കേട്ടു അച്ഛാ! എന്നെപ്പററി അച്ഛൻ വിഷമിക്കരുതു്. അച്ഛൻ നിശ്ചയിക്കുന്നതു് ഞാൻ സ്വീകരിച്ചുകൊള്ളാം.

ഗോവിന്ദപ്പിള്ള: നിങ്ങളായിരുന്നു എൻെറ സകലതും........ ഇത്രപെട്ടെന്നു് നിനക്കു് വിവാഹം നിശ്ചയിക്കുന്നതെങ്ങിനെ?

കുമുദം: (മിണ്ടുന്നില്ല.)

ഗോവിന്ദപ്പിള്ള: നിങ്ങളുടെ രണ്ടുപേരുടെയും വിവാഹം ഒന്നിച്ചുനടക്കണം. അവളുടെ, ആദ്യം നടക്കാൻപാടില്ല. അങ്ങിനെയായാൽ എന്തിക്കാണു് അതിൻെറ കുറവു്.

കുമുദം: (നിശ്ശബ്ദം.)

ഗോവിന്ദപ്പിള്ള: (നയത്തോടെ) നിന്നെ വിവാഹം ചെയ്യണമെന്നു പറഞ്ഞു് കുറച്ചുനാൾമുമ്പു് രാമകൃഷ്ണൻനായർ വളരെ നിർബ്ബന്ധിച്ചതാണു്. ഞാൻ സമ്മതിക്കാത്തതുകൊണ്ടു് അയാൾക്കു് വളരെ ഇച്ഛാഭംഗവുമുണ്ടു്. ഞാൻ പറഞ്ഞാൽ ഉടൻ അയാൾ സന്തോഷത്തോടെ സമ്മതിക്കയുംചെയ്യും.

കുമുദം: (മിണ്ടുന്നില്ല.)

ഗോവിന്ദപ്പിള്ള: നിനക്ക് അയാളെ അത്ര ഇഷ്ടമല്ലെന്ന് എനിക്കറിയാം. എന്നാൽ ആശങ്കയ്ക്ക് അത്രമാത്രമേയുള്ളു.

കുമുദം: അച്ഛന്റെ സന്തോഷത്തിനു എന്റെ ഇഷ്ടാനിഷ്ടങ്ങളൊന്നും നോക്കേണ്ട. അനുസരിക്കുകമാത്രമാണ് എന്റെ കടമ.

ഗോവിന്ദപ്പിള്ള: (വല്ലാതെ വികാരാധീനനായി) മകളെ!....

കുമുദം: ഞാൻ നിമിത്തം അച്ഛന് ഒരു വിഷമവും ഉണ്ടാകരുത്. അതുമാത്രം നോക്കിയാൽമതി........(ട്രേയും എടുത്തുകൊണ്ട് പോകുന്നു. അസ്വസ്ഥനായി ഗോവിന്ദപ്പിള്ള നടക്കുകയാണ്.)

ഗോവിന്ദപ്പിള്ള: (നിന്നിട്ട്) വിക്കനായ രാമകൃഷ്ണനെക്കൊണ്ട് കുമുദത്തെ വിവാഹംചെയ്യിപ്പിക്കുക!....അവൾക്ക് അയാളെ തീരെ ഇഷ്ടമല്ലെന്നെനിക്കറിയാം....എങ്കിലും എന്റെ മുഖം രക്ഷിക്കാൻ ഇതല്ലാതെ വഴിയെന്ത്?....പാവം! എനിക്കുവേണ്ടി—അവൾ അത് സമ്മതിച്ചു.... (വെളിയിലേയ്ക്ക് നോക്കി വല്ലാതെ നില്ക്കുന്നു.)

— ക ർ ട്ട ൺ —

## രംഗം അഞ്ച്

[സ്ഥലം മുമ്പിലത്തെ രംഗത്തിലേതുതന്നെ. എന്നാൽ നേരത്തെ ഉണ്ടായിരുന്ന അടുക്കും ചിട്ടയുമൊന്നുമില്ല, ഉപകരണങ്ങൾ ഇട്ടിരിക്കുന്നിടത്ത്. സാധനങ്ങൾ അവിടെവിടെയായി ചിതറിക്കിടക്കുന്നു. ശങ്കരൻനായർ ഒരു കസേരയിൽ ഇരിക്കുന്നു. ഗോവിന്ദപ്പിള്ള അങ്ങോട്ടുമിങ്ങോട്ടും

നാടകക്കകമാണ്. ആറം വല്ലാതെ ക്ഷീണിച്ചിട്ടുണ്ട്. കസ്സുള്ള ബനിയനും മുണ്ടും മാത്രമാണ് വേഷം.]

ശങ്കരൻനായർ: എല്ലാം മംഗളമായി നടന്നതു ഭാഗ്യംതന്നെ!

ഗോവിന്ദപ്പിള്ള: നിങ്ങളോട് എനിക്കും പറഞ്ഞറിയിക്കാനാവാത്ത കടപ്പാടുണ്ട്.

ശങ്കരൻനായർ: ഓ!

ഗോവിന്ദപ്പിള്ള. കുമുദത്തിനു് വിവാഹം ഏർപ്പാടചെയ്യാൻ സാധിച്ചതുതന്നെ ഭാഗ്യം.

ശങ്കരൻനായർ: രണ്ടാഴ്ചത്തെ ബദ്ധപ്പാടുമാത്രം!

ഗോവിന്ദപ്പിള്ള: ഇന്നലെ കമലവും ഭർത്താവും പോയി! അവരും യാത്രയായപ്പോൾ........

ശങ്കരൻനായർ: നമ്മുടെ കർത്തവ്യങ്ങൾ ചെയ്തുകഴിഞ്ഞാൽ പിന്നെ ഒന്നും വിചാരിക്കേണ്ടതില്ല.

ഗോവിന്ദപ്പിള്ള: നേരാണ്. നമ്മുടെ ജോലി അടുത്ത തലമുറയെ ഒരുക്കുകമാത്രമാണ്.

ശങ്കരൻനായർ: അതു തീർത്താൽ അരങ്ങത്തു് നമ്മൾ അധികപ്പററാണ്.

അണിയറയിൽ: (രാമകൃഷ്ണൻനായർ) നേരം വളരെയായി. വേഗം വരൂ.

അണിയറയിൽ: (കുമുദം) പെട്ടിയൊക്കെ കാറിൽവെച്ചോ?

അണിയറയിൽ: (രാമകൃഷ്ണൻനായർ) എല്ലാം റെഡി. ആളു് ങ്ങളോടു് എത്തിയാൽ മാത്രംമതി. (രാമകൃഷ്ണൻനായർ രംഗത്തേയ്ക്കു വരുന്നു. ചെറുപ്പമാണ്. സുന്ദരനൊന്നുമല്ല. സംസാരിക്കുമ്പോൾ വിക്കുണ്ട്. യാത്രപോകുന്നതിനുള്ള വേഷം. മുഖം പ്രസന്നമാണ്.) ഇനി അമാന്തമൊന്നുമില്ല.

ശങ്കരൻനായർ: സാധനങ്ങളൊക്കെ മറക്കാതെ കാറിൽ കയററിയിട്ടുണ്ടോ?

രാമകൃഷ്ണൻ: കയററി.

അണിയറയിൽ: (കുമുദം) താക്കോൽ എടുത്തോ?

ശങ്കരൻനായർ: ഒൻപതരയ്ക്കല്ലേ ട്രെയിൻ?

രാമകൃഷ്ണൻ: അതെ! നേരമായി. ഇങ്ങനെയുണ്ടോ ഒരുക്കം!

കുമുദം: ഒരുക്കമൊക്കെക്കഴിഞ്ഞു. (രംഗത്തേയ്ക്കു് വരുന്നു. ആഡംബരമുള്ള വേഷം. പ്രസന്നമായ മുഖം.)

ശങ്കരൻനായർ: ഇനി ഇറങ്ങാം!....(എഴുന്നേല്ക്കുന്നു.)

കുമുദം: (ഗോവിന്ദപ്പിള്ളയുടെ സമീപത്തെത്തി.) അച്ഛാ! ഞങ്ങൾ........(കുനിഞ്ഞു് പാദത്തിൽതൊട്ടു് നമസ്കരിക്കുന്നു. രണ്ടുപേരുടെയും കണ്ണുകൾ നിറയുന്നു.)

ഗോവിന്ദപ്പിള്ള: (ഗൽഗദത്തോടെ) സുഖമായിപ്പോരൂ മക്കളെ! ദൈവം അനുഗ്രഹിക്കട്ടെ! (തോളിൽ തടവിക്കൊണ്ടു നില്ക്കുന്നു.)

രാമകൃഷ്ണൻ: അപ്പോൾ!....ഞങ്ങൾ....(നമസ്കരിക്കുന്നു.)

ശങ്കരൻനായർ: ഞാൻ സ്റ്റേഷൻവരെ വരാം....

ഗോവിന്ദപ്പിള്ള: (നിറഞ്ഞ കണ്ണുകളോടെ) പോയിട്ടുവരിൻ!....

[കുമുദം സാരിത്തുമ്പുകൊണ്ടു് അശ്രുക്കൾ ഒപ്പുന്നു. പതുക്കെ നടക്കുന്നു. ശങ്കരൻനായരും പുറകെ രാമകൃഷ്ണൻനായരും പോകുകയാണു്. കുമുദം അവരെ അനുഗമിക്കുന്നു. അവരെല്ലാം പോകുന്നതുനോക്കി ഗോവിന്ദപ്പിള്ള നിൽക്കുകയാണു്. അശ്രുപൂർണ്ണനായി, നിശ്ചേഷ്ടനായി. അല്പനിമിഷങ്ങൾ കഴിയുന്നു.]

ഗോവിന്ദപ്പിള്ള: ഈശ്വരൻ നല്ലതുവരുത്തട്ടെ! പുതിയജീവിതം ആരംഭിക്കുകയാണു്. അതു് ആരംഭിക്കുമ്പോൾ പഴയതു് പുറന്തള്ളുക സ്വാഭാവികംമാത്രം!....കണ്ണുനീർവാർത്തിട്ടു കാര്യമില്ല......ഇനി എന്തു ചെയ്യാനാണു്? എന്റെ ജോലി എന്തു്? എന്റെ കർത്തവ്യം കഴിഞ്ഞില്ലേ? ചെടി മുളച്ചു കഴിയുമ്പോൾ വിത്തു് നശിച്ചുപോകുന്നതു്....പ്രകൃതിനിയമംതന്നെ. (പതുക്കെ നടന്നു് ചാരുകസേരയിൽ ചെന്നിരിക്കുന്നു.) ഇനി എന്തുചെയ്യും?........(എന്തെന്നില്ലാതെ വെളിയിലേയ്ക്കു നോക്കിക്കൊണ്ടിരിക്കുന്നു.)

— കർട്ടൻ —

# മനുഷ്യബന്ധങ്ങൾ



## രംഗം ഒന്ന്

[ശങ്കരൻകുട്ടിയും രമയും പഠിച്ചുകൊണ്ടിരിക്കുകയാണ്. രണ്ടുപേരും ഹൈസ്കൂൾവിദ്യാർത്ഥികൾ. ശങ്കരൻകുട്ടിയാണ് ഇളയതു്. സമയം രാത്രി എട്ടുമണിയോടടുത്തിരിക്കും. റാന്തൽവിളക്ക് മേശയിലിരുന്ന് മങ്ങിയാണ് കത്തുന്നതു്. പുസ്തകംതുറന്ന് താടി അതിൽ അമർത്തി പകുതി ഉറങ്ങുന്ന മട്ടിലാണ് ശങ്കരൻകുട്ടിയിരുന്നു വായിക്കുന്നതു്. രമ അത്രയും ഉറക്കച്ചുവടില്ലാതെ വായിക്കുന്നുണ്ട്. കർട്ടൻ ഉയരുമ്പോൾ വിളക്കെടുത്ത് അവൾ കുലുക്കിക്കൊണ്ടിരിക്കുന്നു. നല്ലതുപോലെ കുലുക്കിയപ്പോൾ വിളക്ക് ഒന്നു തെളിഞ്ഞു. അതിനുശേഷം അവൾ വിളക്ക് മേശപ്പുറത്തുവയ്ക്കുന്നു.]

ശങ്കരൻകുട്ടി: (കോട്ടുവാവിട്ടുകൊണ്ട്, എന്തിനാ ചുമ്മാ വിളക്ക് കുലുക്കുന്നെ? മണ്ണെണ്ണ ഒട്ടും കാണത്തില്ല. എന്നാക്കിടന്നുറങ്ങാമെന്നൊക്കുമോ? അതുമൊക്കത്തില്ല!

രമ: (ദേഷ്യഭാവത്തിൽ) എന്റെ ദൈവമേ! ഇങ്ങനെയൊണ്ടോ ഒരു കുംഭകർണ്ണൻ!

ശങ്കരൻകുട്ടി: (ഭാവംമാറി) ദേണ്ടെ! ഇന്നെത്രാമത്തെത്തവണയാ എന്നെ കുംഭകർണ്ണനെന്നു വിളിക്കുന്നെ? എന്റെ വായിലിരിക്കുന്നതു കേട്ടിച്ചുകെട്ടിയേ സമാധാനം വരൂ!....

രമ: എന്നാലും ഇങ്ങനൊണ്ടോ? ഒരുറക്കം! ഉച്ചമുതൽ പോത്തുപോലെ അങ്ങുമനിയാതെ ഉറങ്ങിയതാണല്ല്യോ? ഇനി

യെട്ടായിട്ടില്ല! അതിനുമുമ്പേ ശോഗ്പാ ശോഗ്പാന്ന് കൊട്ട വാവിട്ടോണ്ട്........

ശങ്കരൻകുട്ടി: പിന്നെ! ഈ വിളക്കിൻെറ അരികിലിരുന്നെത്ര നേരം വായിക്കാം. അതുതന്നെ ഉറക്കംതൂങ്ങുവാ. ഓ, നോക്കു!.....(മങ്ങിത്തുടങ്ങിയ വിളക്ക് എടുത്തു കുലുക്കുന്നു.) അതിനോം കൂടങ്ങടെ കുലുക്കിയുണർത്തണം.....[illegible]..... എൻെറ ഭഗവാനേ!....

രമ: അതിലെ മണ്ണെണ്ണ തീർന്നതാ! ഇപ്പോറം എണ്ണ കൊണ്ടു വരും....അതുവരെ....നിനക്കൊന്നു നിവർന്നിരുന്നാലെന്താ?

ശങ്കരൻകുട്ടി: അതുവരെ ചെവതായൊന്നുറങ്ങിയാലിപ്പോഴെന്തൊന്നുവരാനാ? അല്ല!.....ലോകം പാതാളത്തിൽ പോകുമോ?

രമ: എന്നും ഇങ്ങനെ കറണ്ടു കട്ടുചെയ്യേച്ചാമതിയെന്നാ നിൻെറ പ്രാർത്ഥന.

ശങ്കരൻകുട്ടി: ഉം! കറണ്ടില്ലെങ്കിലും മണ്ണെണ്ണയെന്നൊരു ദ്രാവകം കിട്ടുമെല്ലോ ഈ നാട്ടിൽ! അതുടില്ലാരുന്നെങ്കിൽ സമാധാനമൊണ്ടാരുന്നു. (കോട്ടുവാ വിടുന്നു.)

രമ: ങ്ഹാ! കറണ്ടില്ലാത്ത നാട്ടിൽ ആരും പഠിക്കാതിരിക്കുവല്ല്യോ!....

ശങ്കരൻകുട്ടി: ഇപ്പോ ഇത്ര കഷ്ടപ്പെട്ടു പഠിച്ചിട്ടെന്തൊന്നുചെയ്യാനാ പോണെ?

സുമതി: (അകത്തു്) എന്തോന്നാടാ അവിടിത്ര തക്കം? ഞാനങ്ങോട്ടു വന്നാ രണ്ടിനും കിട്ടുമേ!....

രമ: വിളിച്ചു് ഞാനമ്മയോടു പറേട്ടോ?

ശങ്കരൻകുട്ടി: (പതുക്കെ) ആപത്തൊന്നുമൊണ്ടാക്കല്ലെ ചേച്ചീ!

രമ: എന്നാലു് ആ പുസ്തകം തുറന്നുവെച്ചു നേരേ ചൊവ്വേയിരുന്നു വായിക്കു്!

ശങ്കരൻകുട്ടി: (വിഷയംമാററാൻ) ആട്ടെ! ചേച്ചീ. മണിയെത്രയായി? എട്ടോ എട്ടരയോ?

രമ: ഒ! എന്തിനാ സായിപ്പു സമയം തിരക്കുന്നെ?

ശങ്കരൻകുട്ടി: (ഇളിഭ്യനായി) എനിക്കൊരു സംശയം. നമ്മള് അത്താഴം കഴിച്ചോ?

രമ: (പററിക്കാനായി) പിന്നെ! അതങ്ങു മറന്നുപോയോ?

ശങ്കരൻകുട്ടി: ചെര! കളിപറയാതെ ചേച്ചീ! ഞാൻ ഇന്നത്തെ അത്താഴത്തിൻെറ കാര്യമാ ചോദിച്ചേ! (അകത്തേയ്ക്കു വിളിച്ചുചോദിക്കുന്ന മട്ടിൽ) അമ്മേ! അത്താഴം ആയില്ല്യോ?

സുമതി: (അകത്തു ദേഷ്യത്തോടെ) വല്ലോമിരുന്നു പഠിച്ചോ! ഇല്ലെങ്കി....ഞാനങ്ങോട്ടുവരും.

ശങ്കരൻകുട്ടി: (പതുക്കെ) അയ്യോ! വേണ്ടാ! വരണ്ടാ! (രമയോടു തിരിഞ്ഞു്) റാന്തവിളക്കിലെ എണ്ണ തീരാറായില്ലേ! (അകത്തേയ്ക്കു് വിളിച്ചു്) മണ്ണെണ്ണ തീരാററായമ്മേ! വിളക്കു കെടുന്നതിനുമുമ്പു് ഉണ്ടില്ലെങ്കി!....

രമ: ചുമ്മാതിരി. (അമ്മയോടു് അകത്തേയ്ക്കു് നോക്കി) വെറുതെ പറയുവാമ്മേ!.....വിളക്കിലെണ്ണയൊണ്ടു്. (വിളക്കെടുത്തു് കുലുക്കുന്നു.)

ശങ്കരൻകുട്ടി: കണ്ടോ, ഇതല്ല്യോ അധികപ്രസംഗം! അത്താഴമുണ്ണാതെ വെറും വയറുംകൊണ്ടെങ്ങിനെ പഠിക്കും?

രമ: എനിക്കു നാളെ ക്ലാസുപരീക്ഷയാ. അയ്യോ! എന്തു വായിക്കാൻ കെടക്കുന്നു ദൈവമേ!

ശങ്കരൻകുട്ടി: (സ്വഗതംമാതിരി) മണ്ണെണ്ണ തീർന്നാപ്പിന്നെ അതു കൊണ്ടുവരുന്നതുവരെ ഉണ്ണാനൊക്കുമോ! ചോറിൽ വല്ല പാററായോ തേളോ വന്നുകേറിയാൽ അറിയാനൊക്കുമോ ഇരുട്ടത്തു്!....

സുമതി: (അകത്തു്) എന്തോന്നാടാ അവിടെ രണ്ടുംകൂടിയിരുന്നു് കുശുകുശുക്കുന്നെ!

രമ: അമ്മ വരുന്നൊണ്ടു്.

[സുമതി രംഗത്തേക്കു വരുന്നു. മുപ്പത്തഞ്ചുവയസ്സിൽ കവിഞ്ഞ പ്രായംതോന്നും. സാധാരണവേഷമാണ്. കടുത്ത വിഷമതകളും അനുഭവിക്കുന്ന ഭാവമാണാകപ്പാടെ.]

സുമതി: (കുറച്ചു ദേഷ്യത്തോടെ) എന്തോന്നാടാ ഇവിടെ കുറച്ചു നേരമായി രണ്ടുംകൂടി കുശുകുശുപ്പ്. അല്ല എന്തോന്നാ?

രമ: (റാന്തൽവിളക്ക് മങ്ങുകയാണ്. അതെടുത്ത് കുലുക്കുന്നു.)

ശങ്കരൻകുട്ടി: അമ്മയൊന്നാലോചിക്കണം. വിളക്ക കുലുക്കി കുലുക്കി എത്രനേരം തെളിക്കാനൊക്കും? ദാ! അതു കെടാറായി.

സുമതി: (ആക്ഷേപിക്കുന്നമട്ടിൽ) പാവം! പഠിക്കാനെന്തൊരു കൊതിയൊള്ള പയ്യൻ! ഞാനൊന്നാ കടേച്ചെന്നിട്ടു മണ്ണെണ്ണ വാങ്ങിച്ചോണ്ടുവരാം, എന്റെ പൊന്നുമക്കക്കു പഠിക്കാൻ! (ചെവിക്കുപിടിക്കാൻ ആയുന്നു.) വേണോ!

രമ: പഠിക്കാനൊന്നുമല്ലമ്മേ ഇവനു ധിറുതി!....

സുമതി: പിന്നെ?

ശങ്കരൻകുട്ടി: അത്താഴം തണുത്തു ചീത്തയാകുമെന്നുകരുതിയല്ലാതെ!....അല്ല. എനിക്കൊന്നുമില്ല. എനിക്കൊട്ടും വിശക്കുന്നുമില്ലേ! പനിയും വയറുകടിയുമൊക്കെയുള്ള കാലമാ. തണുത്ത ആഹാരം കഴിച്ചാണ് അതൊക്കെ വരുന്നതെന്ന് കോശിസാറു മിനിഞ്ഞാന്നു പഠിപ്പിച്ചു.

സുമതി: (ആക്ഷേപത്തോടെ) എന്നാ രോഗം വന്ന് പൊന്നുമോന്! അയ്യോ! വയറുകടീം പനീമൊന്നും വരല്ലേ! (ദേഷ്യപ്പെട്ട്) തീറ്റിപ്പണ്ടം! ദാ, അവിടിരുന്ന് വായിച്ചോ!

രമ: (ശങ്കരൻകുട്ടിയുടെ ഇളിഭ്യഭാവംകണ്ട് ചിരിച്ചിട്ട്) കേട്ടോ അമ്മേ!...

സുമതി: ഒന്നും കേക്കണ്ടാ. രണ്ടും ഒപ്പത്തിനൊപ്പം കൊള്ളാം. തന്നോടെ വീട്ടുകാരുടെ വർഗ്ഗത്തിപ്പെടാൻപററിയ സന്തതികൾ....

ശങ്കരൻകുട്ടി: (ഗൗരവം ഭാവിച്ച്) അച്ഛൻ വരട്ടെ! ഞാനുപറഞ്ഞേക്കാം. അച്ഛന്റെ വീട്ടിലെല്ലാരെയെല്ലാം ആക്ഷേപിക്കവാരുന്നു അമ്മേടെ ജോലിയെന്ന്.

[വിളക്ക് കത്തിക്കഴിഞ്ഞിരുന്നതിനാൽ രംഗത്ത് വെളിച്ചം വളരെ കുറവായി.]

സുമതി: (നിരാശാഭാവത്തിൽ) അയ്യോ! അമ്പലമൊന്നും കാണിച്ചുകളല്ലേ! തന്തേലും മോനും ക്രൂറ് ഒന്നുപോലെതന്നെയാ....

[ശങ്കരൻനായർ ആഫീസിൽനിന്നു മടങ്ങിവരുന്നു. അതിനുതകുന്ന വേഷം. കയ്യിൽ ഒരു കെട്ടു ഫയലുകളുമുണ്ട്. നാല്പതിൽ കവിഞ്ഞു പ്രായംതോന്നിക്കും. തലമുടി ധാരാളമുണ്ട്. അതിൽ ഇടയ്ക്കിടെ നരവീശിയിരിക്കുന്നു. പതിഞ്ഞ പെരുമാററക്കാരനാണെന്ന് ഒററനോട്ടത്തിന് ആരും പറയും. കയ്യിലിരുന്ന കുട മുറിയുടെ മൂലയിൽ കൊണ്ടുവയ്ക്കുന്നു. ചെരുപ്പും അവിടെത്തന്നെ ഊരിയിട്ടു. നേര്യത് കസേരയിൽ ഇട്ടിട്ട് ജുബ്ബായൂരിക്കൊണ്ട്.]

ശങ്കരൻനായർ: വിളക്ക് ഇട്ടുകൊണ്ടിരിക്കരുതോടാ നിങ്ങൾക്ക്! (തൂങ്ങിക്കിടക്കുന്ന ബൾബിലേക്കു നോക്കുന്നു)

ശങ്കരൻകുട്ടി: കറണ്ടില്ലച്ഛാ.

ശങ്കരൻനായർ: ഉം!.... ഇല്ല്യോ? ഫ്യൂസുപോയോ?

സുമതി: (പരിഹാസത്തോടെ) പോയതല്ല; ഊരിക്കൊണ്ടുപോയി!

ശങ്കരൻനായർ: (ഇലക്ടിക്ക് മീററർ വച്ചിരുന്ന ഭിത്തിയുടെ അടുത്തേയ്ക്കു നടന്നുകൊണ്ട്) ആര്?

സുമതി: (നീരസത്തോടെ) മാസംതോറും കൊടുക്കാനുള്ള പണം കൊടുത്തില്ലെങ്കി.... അധികാരമൊള്ളോരുവന്ന് കറണ്ട കട്ട ചെയ്യുമെന്ന്.... ഈ നാട്ടിൽ ഒരേപ്പാടുണ്ട്.

ശങ്കരൻകുട്ടി: (നയത്തോടെ) ഇന്നു് ഇതുവരെ പഠിക്കാനും പററിയില്ല....

ശങ്കരൻനായർ: (സ്വിച്ചു് ഇട്ടുകൊണ്ടു് ലൈററിലേയ്ക്കു നോക്കി) ബില്ല് കൊണ്ടുവന്നതു് ഇന്നലെയാണല്ലേ!....

രമ: അല്ലച്ഛാ! അതു് നോട്ടീസാരുന്നു!....

സുമതി: (വെറുപ്പോടെ) പണം അടയ്ക്കാൻ കൊണ്ടുപോയതു് വീട്ടിലേയ്ക്കു കടത്തിക്കാണും. ഇവിടെ വെളിച്ചമുണ്ടെന്നോ ഇല്ലെന്നോ ആരു് അറിയുന്നു!

ശങ്കരൻനായർ: (രമയോടു്) മോളെ! ആ കടലാസിങ്ങോട്ടെടുത്തോണ്ടുവാ.

സുമതി: വേഗം എടുത്തോണ്ടു കൊടടീ. ഇപ്പോ കറണ്ടുണ്ടാകും.

ശങ്കരൻനായർ: നീയെന്തിനാ ഇങ്ങനെ അനാവശ്യം പറേന്നെ?

സുമതി: കറണ്ടു കട്ടുചെയ്യുന്നു പറേന്നതു് വല്യ അനാവശ്യം തന്നെയാ.

ശങ്കരൻനായർ: അതു പറേണ്ട രീതിക്കു്.... ഒരു യോഗ്യത....

സുമതി: (കളിയാക്കുന്നമട്ടിൽ) പിന്നെ........ രണ്ടുമാസം തികഞ്ഞിട്ടും കറണ്ടിനുള്ള കാശുകൊടുക്കാത്തതു വല്യ യോഗ്യത തന്നെയാ. (കോപിച്ചു്) എന്നേക്കൊണ്ടൊന്നും പറയിക്കരുതു്....

ശങ്കരൻനായർ: (കോപിച്ചു്) കാശുകൊടുക്കാനുള്ളതു് ഞാനല്ല്യോ കൊടുക്കുന്നെ.

സുമതി: അതു കാണാനുമൊണ്ടു്. ഞാനൊന്നു ചോദിക്കട്ടെ. ഇതെത്രാമത്തെ പ്രാവശ്യമാ ഇങ്ങനെ അവന്മാരുവന്നു കട്ടുചെയ്യുന്നെ? അയലോക്കക്കാരൊക്കെയെന്തോന്നു വിചാരിക്കും? കഴിഞ്ഞപ്രാവശ്യം ഫ്യൂസുപോയതാന്നാ അവരൊക്കെ ചോദിച്ചപ്പോ ഞാമ്പറഞ്ഞെ. നാളെ ആരെങ്കിലും ചോദിച്ചാ—ആരെങ്കിലും ചോദിക്കാതിരിക്കത്തില്ല—"എന്താ സുമതീ! ഇന്നലെ വീട്ടിലൊക്കെയൊരന്ധകാരം?"

എന്നു്. ഞാമ്പറയും കാശുകൊടുക്കാഞ്ഞു കുറണ്ടു് ആപ്പീസുകാരുവന്നു കട്ടചെയ്താനു്. അല്ലാതെന്തിക്കെന്താ?

ശങ്കരൻകുട്ടി: അച്ഛാ! നമുക്കു് ഒരുപാട്ട മണ്ണെണ്ണയെടുത്തുവെയ്ക്കണം. അവന്മാരു് കുറണ്ടു കട്ടചെയ്തു് തോല്പിച്ചുകളയരുതെല്ലോ.

ശങ്കരൻനായർ: (ദേഷ്യപ്പെട്ടു്) പോടാ.

സുമതി: പിള്ളേരെ കടിക്കാൻചെന്നോച്ചാ മതിയല്ലോ. കറണ്ടിനു കൊടുക്കാനൊന്നുംപറഞ്ഞു് കൊണ്ടുപോയ പന്ത്രണ്ടുരൂപായെന്ത്യേ?

രമ: നാളെ ക്ലാസ്സുപരീക്ഷയ്ക്കു് കൊടുക്കാൻ....

ശങ്കരൻനായർ: ക്ലാസ്സുപരീക്ഷയ്ക്കെന്തിനാടീ പണംകൊടുക്കുന്നെ?

സുമതി: (ആക്ഷേപസ്വരത്തിൽ) വേണ്ടാടീ! ഒന്നും കൊടുക്കണ്ടാ. അച്ഛന്റെ കുടുംബക്കാരല്യോ പള്ളിക്കൂടം നടത്തുന്നെ!....

ശങ്കരൻനായർ: ഇതൊക്കെയെന്തിനാ പറേന്നെ? എന്നെ ആക്ഷേപിക്കണമെന്നല്ലേ നിനക്കുള്ളൂ.

സുമതി: ഈ വീട്ടിലെ കാര്യങ്ങളിൽ വല്ലതും ഉണ്ടോ ഒരു ശ്രദ്ധ? ഇവിടെ വല്ലോം ഉണ്ടോ, ഇല്ല്യോ, ഇതൊക്കെ ആരറിയുന്നു! എല്ലാം കൂടത്തണമെന്നല്ലാതെ മറ്റൊരു വിചാരമൊണ്ടോ?

ശങ്കരൻനായർ: മാസം പത്തോ പന്ത്രണ്ടോ രൂപാ അച്ഛനും അമ്മയ്ക്കും അയച്ചുകൊടുക്കുന്നതിനു് ഇത്ര....

സുമതി: പത്തോ പന്ത്രണ്ടോ ആക്കിക്കൊറയ്ക്കുന്നതെന്തിനാ! എല്ലാം ആകട്ടെ. എന്നേം പിള്ളേരേം വഴീലോട്ടിറക്കിവിട്ടാമതി. അപ്പോപ്പിന്നെ പരമാനന്ദമാകുമല്ലോ.

ശങ്കരൻനായർ: ഈ വീട്ടിലെ കാര്യങ്ങൾക്കെന്താ ഒരു കൊറവു്?

സുമതി: ഏയ്, ഒന്നുമില്ല. കണ്ടില്ല്യോ ഒരു വിളക്കു്. ഒരു കുറവുമില്ല. ഇവിടെ അകത്തു് അക്ഷയപാത്രമാണിരിക്കുന്നതു്. (കോപിച്ചു്) എന്നെക്കൊണ്ടൊന്നും പറയിക്കാതിരിക്കുവാനല്ലതു്.

ശങ്കരൻനായർ: ഏതു വീട്ടിലും കാണും ഇല്ലറ ചില്ലറ വൈഷമ്യങ്ങളൊക്കെ. പ്രത്യേകിച്ച് മററു ചുമതലകളും ഉത്തരവാദിത്വങ്ങളുമൊക്കെ വഹിക്കുന്നവരുടെ വീടുകളിൽ.

ശങ്കരൻകുട്ടി: സ്കൂൾവാർഷികത്തിനു് നാലുരൂപ കൊടുക്കണെ അച്ഛാ.

ശങ്കരൻനായർ: കൊടുക്കാം. എല്ലാം കൊടുക്കാം മോനെ.

സുമതി: കൊടുക്കാം കൊടുക്കാമെന്നു പറഞ്ഞാപ്പോരാ. കൊടുക്കണം.

ശങ്കരൻനായർ: കൊടുക്കും. കാര്യങ്ങളൊക്കെ ഇത്രയുംനാളും നടത്തിയവനല്ല്യോ ഞാൻ?

സുമതി: അതാരുടെ സാമർത്ഥ്യംകൊണ്ടാ? എല്ലാം തത്തിപ്പൊത്തി പററിച്ചോണ്ടു പോകുന്നേന്റെ പാടു് എനിക്കറിയാം.

ശങ്കരൻനായർ: അതെല്ലാം എല്ലാരുംകൂടി സഹകരിച്ചുവേണം സാധിക്കാൻ. ഒരു കുടുംബമായാൽ അങ്ങനാ. (കുട്ടികളോടു തിരിഞ്ഞു്) മക്കളെ! നിങ്ങളു കാലും മൊഖോം കഴുകീട്ടു പോയി അത്താഴം കഴിക്കിൻ.

സുമതി: (ഭർത്താവിനോടുള്ള ദേഷ്യം കുട്ടികളുടെനേക്കു് വിടുന്ന എന്ന മട്ടിൽ) പോടാ! എഴീററു് ഇരുന്നൊറക്കംതൂങ്ങാതെ.

[കാര്യം സാധിച്ചു എന്ന മട്ടിൽ ശങ്കരൻകുട്ടി സന്തോഷിച്ചു് എഴുന്നേററുപോകുന്നു.]

ശങ്കരൻകുട്ടി: (പോകുന്നതിനിടയിൽ) കണ്ടോ!

രമ: ഹെറാ! കൊറെ കേമനാ. (രണ്ടുപേരും മറയുന്നു)

സുമതി: (ആത്മഗതംമാതിരി) ഞാനിവിടെ വന്നുകേറിയ നാളുതൊട്ടു്.... (കണ്ണു തുടയ്ക്കുന്നു)

ശങ്കരൻനായർ: (സാന്ത്വനപ്പെടുത്തുന്ന രൂപത്തിൽ) എന്റെ സുമതി, എനിക്കിവിടത്തെ വിഷമമൊന്നുമറിയത്തില്ലെന്നാണോ നിന്റെ വിചാരം.

സുമതി: (അതു ശ്രദ്ധിക്കാതെ) അറിഞ്ഞാലും ഇല്ലെങ്കിലും അനുഭവം ഒന്നുതന്നെ. (നൈരാശ്യത്തോടെ) ഈ വൈഷമ്യമൊക്കെ എന്നൊന്നടങ്ങും ദൈവമേ!

ശങ്കരൻനായർ: നമുക്കാണെങ്കിൽ ചില കടപ്പാടുകളില്ലേ? ചെയ്യേണ്ടതു ചെയ്യേണ്ടകാലത്തു ചെയ്യാതിരുന്നാൽ പിന്നെ ജീവിതാവസാനംവരെ പശ്ചാത്തപിക്കേണ്ടിവരും.

സുമതി: കടപ്പാടും ഉത്തരവാദിത്വവും ഒരുകൂട്ടർക്കുമാത്രം മതിയോ?

ശങ്കരൻനായർ: ഒന്നോ രണ്ടോ ആളുകൾ അതു ചെയ്യുന്നില്ലെന്നുവിചാരിച്ച് നാമും അങ്ങിനെ ചെയ്യുന്നതു്....... ശരിയാണോ? നീയൊന്നാലോചിക്കു്....

സുമതി: അച്ഛനും അമ്മയും മററുള്ളോരുടെ കഴിവുകൂടി നോക്കി വേണം സഹായം സ്വീകരിക്കാൻ....

ശങ്കരൻനായർ: അവർ അതറിയുന്നില്ലെന്നാണോ! കഷ്ടം! നീയെൻറകൂടെ പതിനാലുകൊല്ലം കഴിഞ്ഞുകൂടിയിട്ടും അവരെ മനസ്സിലാക്കാതെപോയതു് ദയനീയംതന്നെ.

സുമതി: അവർക്കെന്തോന്നായിത്ര വിശേഷം?

ശങ്കരൻനായർ: ഒന്നുമില്ലേ? അവർക്കെന്തൊന്നൊക്കെ വിഷമങ്ങളുണ്ടെന്നു് എനിക്കറിയാം. എന്നാലും പണ്ടത്തെപ്പോലെ വിലയും നിലയും നോക്കാതിരിക്കാനൊക്കുമോ? അതിനൊരു പാടുമില്ല്യേ?

സുമതി: അതിനെപ്പററി ആരെങ്കിലും വല്ലതും പറഞ്ഞോ?

ശങ്കരൻനായർ: പിന്നെ? കാര്യമൊക്കെ അറിഞ്ഞതാണ്ട ഞാൻ വല്ലപ്പോഴും അവർക്ക് പത്തുരൂപാ അയയ്ക്കുന്നതു് വല്യ സാഹസമാണെന്നു്....അല്ല, നീ വിവരമുള്ളോളല്ല്യേ....ഒന്നാലോചിക്കു്....

സുമതി: ആയ കാലങ്ങളിൽ അവരെ സഹായിച്ചതു് ആരെന്നോ! അവർക്കെന്താ നന്ദിയില്ലാതെ പോയെ? ഇനി വയ്യാതായപ്പോ നമ്മള് പാവങ്ങളുവേണം അവരെ സംരക്ഷിക്കാൻ.

ശങ്കരൻനായർ: സഹായിക്കുന്നകാലത്തു് നന്ദിയില്ലാത്തവരെയാ സഹായിക്കുന്നതെന്നു് അറിയാനൊക്കുമോ? സഹായം സ്വീകരിക്കുന്നവർ പിന്നീടു് നന്ദികേടു കാണിക്കുമെന്നു് നിശ്ചയമുണ്ടെങ്കിൽ നീ പറഞ്ഞതു് ശരിതന്നെ. അച്ഛൻറ

കാൎയ്യം എടുക്കുള. അച്ഛനും വല്യച്ഛനും തമ്മിലുണ്ടായിരുന്ന
സ്നേഹം എന്തായിരുന്നു! നീ കേട്ടുകാണുമല്ലോ അതിനെ
ക്കുറിച്ച്. വല്യച്ഛൻ മലയായിൽ പോയി. ഇരുപതു
കൊല്ലം അവിടെ ജീവിച്ചു. സമ്പാദിച്ചു. പണമൊക്കെ
എന്റെ അച്ഛന്റെ പേൎക്കയച്ചുകൊടുത്തു. അതുകൊണ്ട്
അച്ഛൻ വസ്തുവകകളൊക്കെ സമ്പാദിച്ചു.

സുമതി: അതുകൊണ്ട് ഇന്ന് ആൎക്കാ ഗുണം?

ശങ്കരൻനായർ: അച്ഛനോ മക്കൾക്കോ അല്ലെന്നു പറയുമായി
രിക്കും.

സുമതി: പറയുന്നതിലെന്താ തെറ്റ്....

ശങ്കരൻനായർ: തെറ്റൊന്നുമില്ല. വല്യച്ഛന്റെ പണംകൊണ്ടു
സമ്പാദിച്ചതെല്ലാം അദ്ദേഹത്തിന്റെ മകനുള്ളതല്ലേ?

സുമതി: അല്ലെന്നിവിടാരും പറയുന്നില്ല. വല്യച്ഛന്റെ മൊത
ലൊക്കെ നോക്കാനും നേരെനടത്താനുംവേണ്ടി ആയു
സ്സെല്ലാം ചെലവാക്കി. അവനവന്റെ കാൎയ്യങ്ങൾക്കൊ
ന്നിനും നേരംകിട്ടിയില്ല.

ശങ്കരൻനായർ: അതെ! ശുദ്ധപാവനു. വല്യച്ഛന്റെ വിവര
ങ്ങളൊന്നുമില്ലാതായി. അച്ഛനു വേണമായിരുന്നെങ്കിൽ സ്വ
ത്തൊക്കെ സ്വന്തമാക്കാമായിരുന്നു. അതെല്ലാം അച്ഛന്റെ
പേരിലുമായിരുന്നില്ലേ? നീ പറഞ്ഞപോലെ അന്യനെ
ആശ്രയിക്കാതെ ജീവിക്കയും ചെയ്യാമായിരുന്നു. വേറൊ
രാളിന്റെ മൊതല് സ്വന്തമാക്കി സുഖിക്കുന്നവരെ നമു
ക്കെത്രവേണമെങ്കിലും അറിയാം.

സുമതി: അവൎക്കൊക്കെയെന്താണാ കുഴപ്പം? സുഖമായിട്ടു ജീ
വിക്കുന്നു.

ശങ്കരൻനായർ: പക്ഷേ, എന്റെ അച്ഛന് അതിൽ ഒരു സുഖോം
കാണാൻ കഴിഞ്ഞിട്ടില്ല. അല്ലെങ്കിൽ സ്വത്തൊക്കെ
ചോദിക്കാതെ തിരിച്ചുകൊടുക്കുമോ? അന്യന്റെ വകകൾ
സ്വായത്തമാക്കുന്നത് ഒരു മിടുക്കല്ല. അതിനൊരു സാമ

ത്ഥ്യവും വേണ്ടാ. മോഷ്ടിക്കുന്നതും ചതിക്കുന്നതും ഏതു കാലത്തു് സൽഗുണമാകും?

സുമതി: വല്യച്ഛന്റെ മൊതലുണ്ടാരുന്നെങ്കിൽ വല്യച്ഛന്റെ മോനെ പഠിപ്പിച്ചില്ല്യോ? അതിനു ചിലവൊന്നുമില്ല്യോ?

ശങ്കരൻനായർ: ചിലവില്ലെന്നു് ആരു പറഞ്ഞു?

സുമതി: ഇത്ര സ്നേഹിച്ചു പഠിപ്പിച്ചു വല്യതാക്കിയിട്ടു്, മിച്ച മുണ്ടായിരുന്ന മൊതലുംകൊടുത്തിട്ടു്, കൂലിയെന്തൊന്നു കിട്ടി? എന്തുപറഞ്ഞാലും വിശ്വസിക്കുമെന്നു വിചാരി ക്കരുതു്.

ശങ്കരൻനായർ: ഇതാരെം വിശ്വസിപ്പിക്കാനല്ല പറയുന്നതു്. അച്ഛൻ കൂലിമിട്ടാൻ ചെയ്ത വേലയൊന്നുമല്ല ഇതു്. ഇന്നു പരമുച്ചേട്ടൻ വക്കീലാണു്.

സുമതി: ഉള്ളതൊക്കെ ലാ പറഞ്ഞു വാങ്ങിക്കാൻ സൗകര്യ മായി. (ആക്ഷേപിച്ചു്) എന്തൊരു നന്ദിയാണെന്നോ വക്കീലദ്ദേഹത്തിനു്!....

ശങ്കരൻനായർ: മനുഷ്യരു ചെയ്യുന്നതെല്ലാം നന്ദി പ്രതീക്ഷി ച്ചാണോ?

സുമതി: വേണ്ടാ! നന്ദി വേണ്ടാ, കൊണ്ടായ്മ പിടിക്കാതിരു ന്നാ മതി.

ശങ്കരൻനായർ: അതു വിചാരിക്കേണ്ടതു് അവരല്ല്യോ? അതിൽ അച്ഛനോ അമ്മയ്ക്കോ എന്തു ചെയ്യാനൊക്കും?

സുമതി: ഞാനിതേ പറേന്നൊള്ളൂ. കൊടുക്കുന്നതും നല്ലതുപോ ലെ ചിന്തിച്ചിട്ടേയാകാവൂ. പാത്രംനോക്കിയെ ഭിക്ഷപോ ലുമിടാവൂ......എല്ലാം കളഞ്ഞു പുളിച്ചിട്ടു്......ഇനി താമസി ക്കുന്ന വീടല്ല്യേയുള്ളൂ ബാക്കി! ഒടുവിൽ അതുകൂടി കൊടു ത്തിട്ടു് നല്ലവരെല്ലാംകൂടി കാശിക്കോ വാടകക്കെട്ടിടത്തി ലോട്ടോ മാറിയാമതി. അതായിരിക്കും ഈ നല്ലവരുടെ തലേലെഴുത്തു്.

ശങ്കരൻനായർ: (ദേഷ്യപ്പെട്ടു്) അങ്ങിനെ പരിഹസിച്ചു സംസാരിക്കരുതു്.

സുമതി: (ചൊടിച്ചു്) കാര്യംപറേമ്പം കണ്ണുരുട്ടിയാ മതിയല്ലോ!

ശങ്കരൻനായർ: (കോപംവിടാതെ) നിനക്കെന്തോന്നാ ഇതിലിത്ര വിമ്മിട്ടപ്പെടാൻ?

സുമതി: ഒന്നുമില്ല്യോ? മാസംതോറം ഇവിടെക്കിട്ടുന്ന ശമ്പളത്തിൻെറ പകുതിയിലധികം വീട്ടിലേക്കു് കടത്തുമ്പോ ഇവിടെ കിടന്നു നരകിക്കാനിടവരുന്നതു് ഞാനും എൻെറ പിള്ളേരുമാ. (സങ്കടത്തോടെ) എനിക്കു കാര്യമൊന്നുമില്ല പോലും.

ശങ്കരൻനായർ: (ശാന്തനായി) ഇവിടുത്തെക്കാര്യങ്ങളും നോക്കുന്നതു ഞാനാ. എനിക്കറിയാം അതു വേണ്ടപോലെ ചെയ്യാൻ.

സുമതി: (ശോകഭാരത്തോടെ) അറിയാം. നല്ലതുപോലെ അറിയാം. നേരം വെളുക്കുമ്പോ ആപ്പീസിലേക്കെന്നുംപറഞ്ഞു് ഇറങ്ങിയേച്ചാൽ വീട്ടിലിരിക്കുന്നവരുവേണമല്ലോ കൊടുക്കാനുള്ളവരോടൊക്കെ സമാധാനംപറയാൻ. പഠിക്കുന്ന പിള്ളേരാ രണ്ടുള്ളതു്. അവർക്കു് ഫീസും പുസ്തകവും വേണം. ഉടുത്തോണ്ടുപോകാൻ മുണ്ടും തുണിയും വേണം. അതെല്ലാം സൌഭാഗ്യത്തിൽനിന്നു് ഇങ്ങു താഴോട്ടു വീണുകൊള്ളും. ഞാൻ നല്ല ഒരു മുണ്ടുടുത്തിട്ടെത്രനാളായി. (കുറച്ചുകൂടി സങ്കടപ്പെട്ടു്) ഇവിടെ സൌഭാഗ്യസുഖമാന്നാ എല്ലാരുടേം വിചാരം!

ശങ്കരൻനായർ: (സുമതിയെ നോക്കിക്കൊണ്ടിരിക്കുന്നു.)

ശങ്കരൻകുട്ടി: (അകത്തു്) എൻെറ ബുക്കു തരാനാ പറഞ്ഞെ!....

രമ: നിൻെറ ബുക്കു് ഇവിടാരുമെടുത്തില്ല.

ശങ്കരൻകുട്ടി: (കരയുന്നമാതിരി) എനിക്കു വയ്യാ! ഞാൻ..... ഞാനിന്നലെയാ അതു വാങ്ങിച്ചെ....

രമ: ഞാമ്പൊറത്തിട്ടു വാങ്ങിച്ചതല്ല്യോ. എനിക്കു ഹോംവർക്ക ചെയ്യാനാ.

ശങ്കരൻകുട്ടി: ഞാൻ അച്ഛനോടു വിളിച്ചുപറേം....അച്ഛോ!

രമ: ആരെ വിളിച്ചാലും ഞാന്തരത്തില്ല.

ശങ്കരൻകുട്ടി: അമ്മേ എന്റെ ബുക്കു്....

സുമതി: (അകത്തേയ്ക്കു നടന്നുകൊണ്ടു്) കീരിയും പാമ്പും തന്നിൽ അകത്തുതുടങ്ങി പോരു്! ഇങ്ങനെയൊണ്ടോ, ഒരു നരകം!....(പോകുന്നു.)

ശങ്കരൻനായർ: (തനിച്ചായി. അങ്ങോട്ടുമിങ്ങോട്ടും നടക്കുകയാണു്. മനസ്സിലെ അസ്വാസ്ഥ്യം മുഖത്തു നല്ലതുപോലെ കാണാം.) "ജീവിക്കുകയെന്നുവെച്ചാൽ ഭാരംചുമക്കുകയെന്നായിട്ടുണ്ടു്. ഇതൊന്നും അനുഭവിക്കേണ്ടിയില്ലെങ്കിൽ ജനിക്കേണ്ടിവരില്ല. എല്ലാം സഹിക്കുകതന്നെ....(കസേര വലിച്ചു് അതിൽ ഇരിക്കുന്നു. റാന്തലിലെ തിരി മുഴുവൻ കത്തിക്കഴിഞ്ഞു. മങ്ങിമങ്ങി വിളക്കു് കെടുന്നതുനോക്കി ദയനീയമായി ഇരിക്കുന്നു. വിളക്കു് അണഞ്ഞു. രംഗത്തു് ഇരുട്ടമായി. അയലത്തെ റേഡിയോയിൽനിന്നു് ഒരു ശോകഗാനം അവിടെ പ്രതിധ്വനിക്കുന്നു.)

— ക ർ ട്ട ൻ —

## രംഗം രണ്ടു്

[രാമൻപിള്ളയുടെ താമസസ്ഥലം. കർട്ടൻ ഉയരുമ്പോൾ ഒരു എഴുത്തു വായിച്ചുകൊണ്ടു് വലിയ ചൂരൽക്കസേരയിൽ ചാരിയിരിക്കുകയാണു് അദ്ദേഹം. നല്ലതുപോലെ പ്രായം ചെന്ന ആളാണു്. മുഖത്തു് നരച്ച കുറ്റിമീശ. പൊറു

റെ. കുലീനത്വം ദ്യോതിപ്പിക്കുന്ന മട്ടുണ്ട്. ഭാര്യയായ കല്യാണിയമ്മ മുറുക്കാൻതട്ടവുമായി രംഗത്തേയ്ക്കു വരുന്നു. തട്ടം രാമൻപിള്ള ഇരിക്കുന്ന കസേരയ്ക്കടുത്തു് നിലത്തുവച്ചിട്ടു് അവരും അവിടെ ഇരിക്കുന്നു.]

കല്യാണിയമ്മ: ആരുടെയെഴുത്താ? ശങ്കരൻെറയാണോ?

രാമൻപിള്ള: അല്ല. (എഴുത്തിൽതന്നെ നോക്കിക്കൊണ്ടിരിക്കുന്നു.)

കല്യാണിയമ്മ: അവൻെറ എഴുത്തുവന്നിട്ടെത്ര നാളായി! വല്ലപ്പോഴുമെങ്കിലുമൊന്നെഴുതിയാൽ എന്തോ നഷ്ടംവരാനാ?

രാമൻപിള്ള: എഴുത്തില്ലെങ്കിലും മുറയ്ക്കു് പണം വരുന്നുണ്ടല്ലോ.

കല്യാണിയമ്മ: പണത്തിനെക്കാറം വലുതു് അവൻെറ എഴുത്താണെനിക്കു്. ഇതാരുടെയാപ്പിന്നെ?

രാമൻപിള്ള: പരമുൻെറ!

കല്യാണിയമ്മ: എൻെറ സൊന്തം മക്കളെക്കാട്ടിൽ കാര്യമായിട്ടാ അവനെ ഞാനിവിടെ വളർത്തിയെ.

രാമൻപിള്ള: (ശോകഭാവത്തിൽ) അതുകൊണ്ടാ എല്ലാം എണ്ണിയെണ്ണി തിരിച്ചു വാങ്ങിക്കുന്നെ. ങ്ഹൂ! വാത്സല്യം കൂടുമ്പോഴം സ്വാതന്ത്ര്യം കൂടുമല്ലോ.

കല്യാണിയമ്മ: പരമുൻെറ അച്ഛനെ അവൻ ശരിയ്ക്കു കണ്ടിട്ടുകൂടിയില്ല. അല്ലേ; ഒണ്ടോ?

രാമൻപിള്ള: അതെങ്ങനാ. അവനു രണ്ടു വയസ്സുള്ളപ്പഴല്യേ, അമ്മ മരിച്ചെ? അതുകഴിഞ്ഞു് രണ്ടുമാസം തികയുന്നതിനുമുമ്പു് ചേട്ടൻ മലയായ്ക്കും പോയി. പിന്നെ കാലമെത്ര കഴിഞ്ഞു. യുദ്ധം വന്നു. ചേട്ടനെ പിന്നെ കാണാൻ നമുക്കു ഭാഗ്യമുണ്ടായോ? (മൂകനായി ചിന്തിച്ചുകൊണ്ടിരിക്കുന്നു.)

കല്യാണിയമ്മ: ഉം. അതൊക്കെയാ തലേവിധി. പരമുനു് അച്ഛനും അമ്മേം ഇല്ലെന്നു് അവനെപ്പോഴെങ്കിലും തോന്നീട്ടുണ്ടോ? അതുപോലല്യോ അവനെ വളർത്തിയെ?

രാമൻപിള്ള: അതെല്ലാം കഴിഞ്ഞു. (ദീർഘനിശ്വാസം)

കല്യാണിയമ്മ: പറഞ്ഞിട്ടു് കാര്യമില്ല. (വെളിയിലേക്കു് നോക്കിക്കൊണ്ടു്) ഉണ്ടായിരുന്നെങ്കിൽ ഈ വയസ്സുകാലത്തു് നമ്മെ സഹായിക്കാൻ........

രാമൻപിള്ള: ഒന്നും ആഗ്രഹിക്കുകയും പ്രതീക്ഷിക്കയുമരുതു് കല്യാണി. നാം ചെയ്യേണ്ടതു ചെയ്യുക. കൊടുക്കാനുള്ളതു് കൊടുക്കുക.

കല്യാണിയമ്മ: കൊടുക്കാനുള്ളതെല്ലാം കൊടുത്തുകഴിഞ്ഞല്ലോ.

രാമൻപിള്ള: ഇല്ലെന്നാ ഇപ്പോഴും പരാതി.

കല്യാണിയമ്മ: പരാതിയോ?

രാമൻപിള്ള: അതെ. കേൾക്കു്. (എഴുത്തു വായിക്കുന്നു.) "കൊച്ചച്ചൻ എനിക്കവകാശപ്പെട്ട സ്വത്തെല്ലാം ഇനിയും മടക്കിത്തരുന്നതിനു് വിസമ്മതിക്കുന്നതെന്തുകൊണ്ടെന്നു് അറിവില്ല."

കല്യാണിയമ്മ: ഇനിയെന്തൊന്നു കൊടുക്കാനിരിക്കുന്നു?

രാമൻപിള്ള: (ലഘുവായി ചിരിച്ചുകൊണ്ടു്) ഒന്നുമില്ലേ?

കല്യാണിയമ്മ: എന്തൊന്നാ ഉള്ളതു്?

രാമൻപിള്ള: ഈ വീടോ?

കല്യാണിയമ്മ: (ഞെട്ടിയിട്ടു്) വീടോ?

രാമൻപിള്ള: (ശാന്തതയോടെ) അതെ! ഈ വീടുതന്നെ.

കല്യാണിയമ്മ: അതാണോ ഇന്നത്തെ എഴുത്തിൽ ചോദിച്ചിരിക്കുന്നെ?

രാമൻപിള്ള: അതെ! (വീട്ടുതറയിലേക്കു് നോക്കുന്നു.)

കല്യാണിയമ്മ: ഇതുവരെ ഓരോന്നും തിരിച്ചുകൊടുത്തതു് അവൻ ചോദിച്ചിട്ടാണോ? (ദീർഘനിശ്വാസം) നല്ല കൂലി!....

രാമൻപിള്ള: കൂലികിട്ടണമെന്നു് കരുതുന്നതെന്തിനാ? ലോകത്തിൽ സ്നേഹമെന്നേയുള്ളു പ്രതിഫലം ഇച്ഛിക്കാതെ കൊടുക്കാനുള്ളതു.

കല്യാണിയമ്മ: എങ്കിലും എല്ലാററിനും ഒരതിരുണ്ടു്.

രാമൻപിള്ള: (ചിരിച്ചുകൊണ്ട് എഴുത്തു വായിച്ചുതുടങ്ങുന്നു) രണ്ടുമൂന്നു പ്രാവശ്യം സൂചിപ്പിച്ച് എഴുതിയതാണ് ഇക്കാര്യം. അതുകൊണ്ട് പ്രയോജനമുണ്ടാകാത്തതുകൊണ്ട് തെളിച്ചു പറയുന്നതാണ്. വീട് ഒഴിഞ്ഞുതരണം.

[ഗോപാലൻ കോപിച്ചു പ്രവേശിക്കുന്നു. രാമൻപിള്ളയുടെ ഏറ്റവും ഇളയമകനാണ്. ചെറുപ്പം. സുമുഖൻ. നല്ല ആരോഗ്യമുള്ള ശരീരം. കയ്യില്ലാത്ത ബനിയനും മുണ്ടും മാത്രമാണു വേഷം.]

ഗോപാലൻ: ഞാനിരിക്കുമ്പോൾ വീട് ഒഴിഞ്ഞുകൊടുക്കത്തില്ല.

രാമൻപിള്ള: (അത്ഭുതവും ഭയവും കലർന്ന സ്വരത്തിൽ) ഗോപാലാ!

ഗോപാലൻ: (കോപം അടക്കാതെ) പിന്നെ? മുതലാളിക്കാരനെന്നു കരുതി എന്തുമാകാമെന്നോ?

രാമൻപിള്ള: (ശാന്തതയോടെ) നിന്റെ അഭിപ്രായം ചോദിക്കുമ്പോ അതു പറഞ്ഞാമതി.

ഗോപാലൻ: (വിഷമത്തോടെ) എന്നെക്കൂടി ബാധിക്കുന്ന കാര്യമാണിത്.

കല്യാണിയമ്മ: നീയെന്തോന്നിനാ ഈ കോപിക്കുന്നെ?

ഗോപാലൻ: ഇവിടെ നടന്ന വർത്തമാനമെല്ലാം ഞാൻ കേട്ടുകൊണ്ടിരിക്കയായിരുന്നു.

രാമൻപിള്ള: വല്ലതും കേട്ടോണ്ട്....

ഗോപാലൻ: വല്ലതും കേട്ടോണ്ടല്ലച്ഛാ. പരമുച്ചേട്ടന്റെ മുമ്പിലത്തെ രണ്ടെഴുത്തും ഞാൻ വായിച്ചു. ഞാനതിന്നു മറുപടിയെഴുതിയാലെന്തെന്നും വിചാരിച്ചതാ.

രാമൻപിള്ള: നിന്നോടാരുപറഞ്ഞു എനിക്കു വരുന്ന എഴുത്തെടുത്തു വായിക്കാൻ?

ഗോപാലൻ: എല്ലാവരും അവരവരുടെ കാര്യം വേണ്ടപോലെ നോക്കിക്കഴിഞ്ഞു. മേല്പോട്ടു പഠിക്കാൻ ഗതിയില്ലാതെ വായിനോക്കി നടക്കുന്നതു ഞാനാ.

കല്യാണിയമ്മ: നിന്നെപ്പഠിപ്പിക്കുന്നതു് ഞങ്ങളല്ലേ മോനെ?

ഗോപാലൻ: കൈവശമൊണ്ടാരുന്നതെല്ലാം അവകാശം ചോദിച്ചു് ഓരോരുത്തരും വാങ്ങിക്കഴിഞ്ഞു. ഇനി എന്നെ എന്തോന്നെടുത്തു പഠിപ്പിക്കും?

രാമൻപിള്ള: അതു വിചാരിച്ചു വിഷമിക്കേണ്ടതു ഞങ്ങളല്ലേ. നീ നിന്റെ പങ്കു് ശരിക്കു നിർവ്വഹിച്ചാ മതി; നല്ലതു പോലെ ശ്രമിച്ചു് ജയിച്ചാമതി.

ഗോപാലൻ: ഇങ്ങനൊക്കെ പറയുന്നതല്ലാതെ കാര്യമായിട്ടു് എന്റെ കാര്യം ആരും ആലോചിക്കുന്നില്ലന്നേയുള്ളു പരാതി.

രാമൻപിള്ള: പരമുന്നു് ചെല്ലാനുള്ളതൊക്കെ കൊടുക്കാതൊക്കുമോ? അവന്റെ അച്ഛന്റെ മൊതലു് അവൻ ചോദിക്കുന്നതിലെന്താ തെറവു്?

ഗോപാലൻ: നിയമം പഠിച്ചയാളല്ലേ! അവകാശപ്പെട്ടതൊന്നും വിട്ടുകൊടുക്കത്തില്ല. (ദുഃഖമായി) ആരൊക്കെ എന്തൊക്കെപ്പറഞ്ഞാലും ഞാനൊന്നും വകവച്ചുകൊടുക്കത്തില്ല. അതു തീർച്ച.

കല്യാണിയമ്മ: വിവരമില്ലാത്ത പിള്ളേരെപ്പോലെ സംസാരിക്കരുതു്.

ഗോപാലൻ: അവകാശമൊക്കെ അച്ഛൻ വകവെച്ചുകൊടുത്തില്ലാരുന്നെങ്കിൽ.... വക്കീലിന്റെ വിദ്യ കാണാമായിരുന്നു.

കല്യാണിയമ്മ: പരമുന്റെ അച്ഛൻ അയച്ചുതന്ന പണംകൊണ്ടു് ഇവിടെ സമ്പാദിച്ച സ്വത്തൊക്കെ....

ഗോപാലൻ: അച്ഛന്റെ സ്വന്തംപേരിലല്ലായിരുന്നോ?

രാമൻപിള്ള: അതുകൊണ്ടു്?

ഗോപാലൻ: (കുറച്ചു് അടക്കിയ സ്വരത്തിൽ) കൊടുത്തില്ലെങ്കിലും....

രാമൻപിള്ള: (ഇടക്കു കയറി ദേഷ്യത്തോടെ) ആ സംബന്ധം പറയരുതു്

കല്യാണിയമ്മ: വല്ലോരും സമ്പാദിച്ച പണംകൊണ്ട് ഉണ്ണാമെന്നു് ആരും കൊതിക്കരുതു്.

ഗോപാലൻ: സ്വത്തുക്കളുടെ വിവരങ്ങൾ പരമുച്ചേട്ടനെ അറിയിച്ചില്ലായിരുന്നെങ്കിൽ ഇന്നത്തെ കണക്കുപറച്ചിൽ നടക്കുമായിരുന്നോ?

രാമൻപിള്ള: ഒരാള് എന്തെങ്കിലും സൂക്ഷിക്കാനേൽപ്പിച്ചാൽ അതു് മററാരുമറിയാതെ സ്വന്തമാക്കുന്നതു് നല്ല കാര്യമാണന്നാണോ മോനെ നീ കരുതുന്നതു്?

കല്യാണിയമ്മ: അതൊന്നും യോഗ്യതയല്ല.

രാമൻപിള്ള: പരമൂനെ നിങ്ങളെയൊക്കെപ്പോലെയല്ലോ എനിക്കു്. നിങ്ങൾക്കു സ്വത്തുള്ളപോലെതന്നെയാ അവനും സ്വത്തുണ്ടെങ്കിൽ. അതൊക്കെ അവൻെറ കയ്യിലിരുന്നാലോ എൻെറ കയ്യിലിരുന്നാലോ എന്തോന്നാ എനിക്കു വ്യത്യാസം? വിവരക്കേടൊന്നും പറയുകേം ചെയ്യുകേം അരുതു്. പണവും പ്രതാപവുമൊക്കെ വരും, പോകും. അങ്ങിനെയാ അതിൻെറ രീതി.

ഗോപാലൻ: കാളേജിൽ ഫീസുകൊടുക്കാൻ വഴിയില്ലാതെ നാറിക്കുന്നു അലഞ്ഞുതിരിഞ്ഞാൽ എൻെറ ഭാവിയെന്താ?

രാമൻപിള്ള: കാളേജിൽ പഠിക്കാത്തവക്കു് ഭാവിയൊന്നുമില്ലേ?

ഗോപാലൻ: അച്ഛനോടു വാദിച്ചു ജയിക്കാൻ എനിക്കു വയ്യാ. (കുറച്ചു ക്ഷോഭിച്ചു്) എൻെറ കാര്യം ഞാൻ നോക്കിക്കൊണമെന്നാണല്ലേ, അതിൻെറ സൂചന. (കോപിച്ചു് രംഗം വിട്ടു പോകുന്നു)

രാമൻപിള്ള: (അവൻെറ പോക്കുനോക്കി ചെറുതായി ചിരിക്കുന്നു) എന്തൊരു എടുത്തുചാട്ടക്കാരൻ!

കല്യാണിയമ്മ: അവൻ വല്ലാതെ വിഷമിക്കുന്നുണ്ടു്. എന്തു പറഞ്ഞാലും അവൻ പഠിത്തക്കാര്യത്തിൽ വന്നുനില്ക്കും. പഠിക്കാനെന്തൊരാശയാണവനു്!....

രാമൻപിള്ള: ദൈവമേ! അവനെയെങ്ങിനെ പഠിപ്പിക്കാനാ? എന്റെ മനോവിഷമം എനിക്കറിയാം. ശങ്കരൻ അയച്ചുതരുന്ന പണംകൊണ്ട് എന്തൊന്നിനു തികയും? രണ്ടു പെൺകുട്ടികളുണ്ടായിരുന്നതു് പറഞ്ഞയച്ചതു് എന്തു കാര്യമായി!

കല്യാണിയമ്മ: മൂത്തവളുടെ മൂന്നാമത്തെപ്പേറിനു് ഒന്നും കൊടുത്തില്ലെന്നുംപറഞ്ഞു് പിണങ്ങിയിരിക്കുവാ. പെററവിവരം അറിയിച്ചശേഷം എഴുത്തൊന്നും അയക്കാത്തതിന്റെ കാരണം അതാ.

രാമൻപിള്ള: കൊച്ചുലക്ഷ്മിയുടെ കാര്യോം....

കല്യാണിയമ്മ: കല്യാണം കഴിഞ്ഞു് അവളും പിണക്കത്തിലായി!....

രാമൻപിള്ള: എല്ലാവർക്കും പണം പണം എന്നൊരു കാര്യമേയുള്ളൂ.

കല്യാണിയമ്മ: പണ്ടത്തെ തോതുവെച്ചാ ഇപ്പോഴും എല്ലാരും അങ്ങനെ!

രാഘവൻപിള്ള: നമുക്കുള്ളപാട് നമുക്കറിയാം. അതു് മററാരും അറിയുകയും വേണ്ടാ.......(ദീർഘനിശ്വാസം) പരമുനു് എന്തൊന്നെഴുതണമെന്നാ എന്റെ വിചാരം.

കല്യാണിയമ്മ: എന്തൊന്നാലോചിക്കാനാ?

രാമൻപിള്ള: ഒന്നുമില്ല, വാസ്തവത്തിൽ. അവന്റെ മുതലു് അവനുള്ളതുതന്നെ.

കല്യാണിയമ്മ: മററന്നാളാണല്ലോ ശങ്കരൻ വരുമെന്നെഴുതിയിട്ടുള്ളതു്.

രാമൻപിള്ള: അതെ. അവനോടുകൂടി ഇക്കാര്യം ഒന്നു അറിയിച്ചിട്ടാകാം എന്തെങ്കിലും ചെയ്യുന്നതു്.

കല്യാണിയമ്മ: അതുമതി. കുളിക്കാൻ ചൂടുവെള്ളം ഒഴിച്ചു കുട്ടകത്തിൽവെച്ചിട്ടാ ഞാനിങ്ങോട്ടു വന്നതു്. ഇനീം കുളിക്കരുതോ?

രാമൻപിള്ള: (എഴുത്തു് കല്യാണിയമ്മയുടെ കയ്യിൽ കൊടുക്കുന്നു.) ഇന്നാ ഇതു് അവിടെങ്ങാനും വെച്ചേരു്. (കസേ

തയിൽനിന്നെഴുന്നേററു്) ഞാൻ കളിച്ചേക്കാം. എന്നാ
യെന്ത്യേ?

കല്യാണിയമ്മ: അങ്ങോട്ടു വന്നാമതി. (അകത്തേക്കു പോകുന്നു. രാമൻപിള്ള തട്ടം കയ്യിലെടുത്തു് അവരെ പിൻതുടരുന്നു.)

— കർട്ടൻ —

## രംഗം മൂന്നു്

[വക്കീൽ പരമേശ്വരൻനായരുടെ വീട്ടു്. സായാഹ്ന സമയം. നായരും ഭാര്യ ഗോമതിയും സംസാരിച്ചുകൊണ്ടിരിക്കുകയാണു്. നായക്കു് പ്രായം മുപ്പതിൽ കവിഞ്ഞിരിക്കയില്ല. എങ്കിലും നോട്ടത്തിനു് അതിൽ വളരെ കൂടുതൽ തോന്നിക്കും. മെലിഞ്ഞ ശരീരം. ശാരീരികമായും മാനസികമായും ബലഹീനനാണു് അയാളെന്നുതോന്നും ഭാവമൊക്കെ കാണുമ്പോൾ. ഗോമതിക്കു് നല്ല ഉയരവും വണ്ണവും ഉണ്ടു്. അഹങ്കാരിയാണെന്നു് കെട്ടിലും മട്ടിലും വ്യക്തമാണു്. സ്വഭാവത്തിൽ പുരുഷത്വമാണു് മുന്തിനില്ക്കുന്നതു്.]

ഗോമതി: എഴുത്തിനു മറുപടി കിട്ടിയോ?

പരമേശ്വരൻനായർ: (കേട്ടില്ലെന്നമട്ടിൽ പത്രം വായിച്ചുകൊണ്ടിരിക്കുന്നു.)

ഗോമതി: (കുറച്ചുകൂടി ഉറക്കെ) എഴുത്തിനു മറുപടി കിട്ടിയോന്നു്!....

പരമേശ്വരൻനായർ: (ഞെട്ടിയുണർന്നമാതിരി) ഏതു്?....

ഗോമതി: വീട്ടു് ഒഴിഞ്ഞുതരണമെന്നെഴുതിയില്ല്യോ അതിനു്. ഇതും മറന്നോ?

പരമേശ്വരൻനായർ: (ഭയന്നു്) മറന്നില്ല. മറുപടിവരാൻ സമയമായില്ലല്ലോ.

ഗോമതി: ങ്ഹാ! സമയമായില്ല്യോ? അപ്പോയെന്നാ അതയച്ചെ?

പരമേശ്വരൻനായർ: അയച്ചതു് ഇന്നലെ. ഇന്നു് അവിടെ കിട്ടണം. ഇന്നുതന്നെ മറുപടിയെഴുതിയാലും നാളെക്കാലത്തോ വൈകുന്നേരത്തോ ഇവിടെ കിട്ടിയേക്കും. അത്ര അത്യാവശ്യക്കാര്യമല്ലാത്തതുകൊണ്ടു് കിട്ടിയാലുടനെ മറുപടി....

ഗോമതി: (കടിക്കാൻചെല്ലുന്നമാതിരി) ആരു പറഞ്ഞു, അത്യാവശ്യക്കാര്യമല്ലെന്നു്; ങേ!....

പരമേശ്വരൻനായർ: അല്ല. ഞാനങ്ങനെയും ഒന്നാലോചിക്കുവാരുന്നു....

ഗോമതി: വേണ്ടാ വേണ്ടാ! അങ്ങനൊന്നും ആലോചിക്കണ്ടാ!

പരമേശ്വരൻനായർ: (വീണ്ടും വായന തുടങ്ങുന്നു. പത്രത്തിനെന്നപോലെ) എന്നാൽ വേണ്ടാ. നീ പറഞ്ഞാൽ പിന്നെ ആലോചിക്കാനൊക്കുമോ?

ഗോമതി: വാസ്തവത്തിൽ ആ എഴുത്തു് പോസ്റ്റാപ്പീസിലെ പെട്ടീലിട്ടോ? അതോ, അതിട്ടോണ്ടുപോയ ആ നാറുന്ന കോട്ടിന്റെ പോക്കറ്റിലെങ്ങാനും ഇപ്പോഴും കെടപ്പൊണ്ടോ?

പരമേശ്വരൻനായർ: സംശയമാണെങ്കിൽ നീ ആ കോട്ടെടുത്തു നോക്കു് ഗോമതീ!....

ഗോമതി: വേണ്ടേ വേണ്ടാ! തന്നത്താനെ നോക്ക്യാൽമതി. ഇന്നാള്ളിൽ ഒരുദെവസം അങ്ങേടെ ബാക്കി വല്ലതുമൊണ്ടോന്നുനോക്കാൻ അതിന്റെ കീശേൽ കയ്യിട്ടപ്പോ........ എന്റെ ദൈവമേ! രണ്ടു പാററാ! യ്യോ! ഞാനങ്ങു ചത്തുപോയി.

പരമേശ്വരൻനായർ: (സ്നേഹപൂർവ്വം) നിനക്കീ പാററയോടെങ്ങിനാ ഇത്ര പേടിവന്നെ?

ഗോമതി: (കളിയാക്കി) ഇപ്പോത്തന്നെ അറിയണോ അതോ കൊറച്ചുകൂടെ കഴിഞ്ഞു മതിയോ?

പരമേശ്വരൻനായർ: (പറഞ്ഞതു് സത്യമെന്നു ധരിച്ചു്) ഇപ്പോഴുംതന്നെ പറ!....

ഗോമതി: എന്നാല്യ് ഇപ്പോഴ് സൗകര്യമില്ല. (ചിരിക്കൊണ്ടു്) എന്നെ പാററായ്ടെ കടികൊള്ളിച്ചേ അടങ്ങൂ അല്യോ?

പരമേശ്വരൻനായർ: (ക്ഷമാപണപൂർവ്വം) അല്ല ഗോമതീ! നിനക്കു് പാററായോടു തോന്നുന്ന പേടിപോലും എന്നോടില്ലല്ലോ എന്നു പലപ്പോഴും ഞാൻ വിചാരിച്ചുപോകും.

ഗോമതി: ങ്ഹാ! അപ്പോ ഇതൊക്കെയാന്നോ വിചാരം?

പരമേശ്വരൻനായർ: പിന്നെ!....

ഗോമതി: എന്നാല്യ് ഇനിയങ്ങു നിർത്തിയേക്കണം.

പരമേശ്വരൻനായർ: നീ പറഞ്ഞാപ്പിന്നെ അതിനപ്പുറമുണ്ടോ എനിക്കു്.

ഗോമതി: എഴുത്തു് വാസ്തവത്തിൽ എഴുതിയോ?

പരമേശ്വരൻനായർ: അതും മറന്നുപോയോ? നീയല്യോ അതു പറഞ്ഞുതന്നതു്. എഴുതിയതു് എൻെറ കയ്യും.

ഗോമതി: മൂന്നാമത്തേതായിതു്. നാളെ മറുപടി വന്നില്ലെങ്കിൽ വൈകുന്നേരം അങ്ങോട്ടു പുറപ്പെടണം. എല്ലാം പൂർത്തിയാക്കിയിട്ടു് ഇങ്ങോട്ടു വന്നാൽമതി.

പരമേശ്വരൻനായർ: എന്തൊന്നു് ഏർപ്പാടുചെയ്യാൻ?

ഗോമതി: ങാ! മറന്നുപോയോ? ഈ തലയിലെ നിലാവാന്നോ നരയായിട്ടു് പുറത്തുവരുന്നെ?

പരമേശ്വരൻനായർ: (ചിരിച്ചിട്ടു്) അസലായി ഗോമതീ! അസലായി.

ഗോമതി: എന്തൊന്നിങ്ങനെ കാക്കിക്കീന്നു ചിരിക്കുന്നെ?

പരമേശ്വരൻനായർ: നിൻെറ ആക്ഷേപത്തിനുമുണ്ടൊരു കവിത. വാസ്തവത്തിൽ നീയെൻെറകൂടെ വന്നുചേർന്നില്ലായിരുന്നെങ്കിൽ ഞാൻ ആരാകുമായിരുന്നു!....

ഗോമതി: വേറെ പെണ്ണുങ്ങളാരെങ്കിലും ഇങ്ങനെ പൊറകെ നടന്നു് അതു് ചെയ്യ്; ഇതു ചെയ്യ് എന്നു് പറേമോ?

പരമേശ്വരൻനായർ: ഇല്ല; അതല്ല്യോ നിൻെറ പ്രത്യേകത. ഞാനൊന്നും ചെയ്യാൻ സമ്മതിക്കയില്ല. എല്ലാം നീ ചെയ്യിക്കുകയല്ല്യോ? ഒന്നാലോചിച്ചുനോക്കു്. നമ്മുടെ സമ്മന്തം കഴിഞ്ഞശേഷം ഞാനെന്തെങ്കിലും സ്വമേധയാ ചെയ്യാനിടയായിട്ടുണ്ടോ? ചെയ്യാൻ നീയനുവദിക്കുമോ? അത്രയടുപ്പമല്ല്യോ നമ്മളുതമ്മിൽ?

ഗോമതി: (മുഖം പ്രസന്നമാകുന്നു) അച്ഛൻെറ മൊതലു് ആരാണ്ടടെ കയ്യിലിരുന്നതു് വാങ്ങിപ്പിച്ചുതന്നതാരാ?

പരമേശ്വരൻനായർ: (ഭാവാർത്ഥത്തോടെ) നീ! അല്ലാതാരു്. എന്നെ വളർത്തി വലുതാക്കി ഈ നിലയിലെത്തിച്ചവരോടു് എനിക്കു കണക്കുപറയാനൊക്കുമോ നീയില്ലെങ്കിൽ?

ഗോമതി: അതാ പെണ്ണിൻെറ മിടുക്കു്!

പരമേശ്വരൻനായർ: സ്വമേധയാ ഞാനതു മിണ്ടുമായിരുന്നില്ല. നീയുള്ളപ്പോഠം എനിക്കതു മിണ്ടാതൊക്കുമോ?

ഗോമതി: അങ്ങനാ പെണ്ണു്!....

പരമേശ്വരൻനായർ: നീ വെറും പെണ്ണോ!.... കൊള്ളാം!

ഗോമതി: എന്നീം ആ വീട്ടുകുടി ഒഴിപ്പിച്ചെട്ടത്താൽ....

പരമേശ്വരൻനായർ: (ആക്ഷേപസ്വരത്തിൽ) അവതാരോദ്ദേശം പൂർത്തിയാകും!

ഗോമതി: (സംശയത്തോടെ) എന്നെ ആക്ഷേപിക്കുവാന്നോ?

പരമേശ്വരൻനായർ: (നയത്തോടെ) ഛെ! ഛെ! ഞാനോ? നിന്നെയോ? നിന്നെ അഭിനന്ദിക്കുവാ. ഒരാളിനെ മാററി മാററി ആളറിയാത്തമട്ടിലാക്കണമെങ്കിൽ എത്ര പിടിപ്പുവേണം! അവരെയാണു് അവതാരങ്ങളെന്നു പറയുന്നെ. നമ്മുടെ കൃഷ്ണൻ....

ഗോമതി: (ഇടയ്ക്കുകയറി) ആരു്; കൊച്ചുപുരയ്ക്കലെയോ?....

പരമേശ്വരൻനായർ: ഛെ! സാക്ഷാൽ ഗോപാലകൃഷ്ണൻ! ആ മ്പാടിക്കണ്ണൻ........ അജ്ജുനൻ വിഷമിച്ച തേരിലിരുന്ന പ്പോഠം ചെയ്തതെന്തോന്നാന്നാ ഇന്നാളിൽ അമ്പലത്തിൽ പ്രസംഗത്തിനുവന്ന ശാസ്ത്രികള് പറഞ്ഞെ! ആ ഭക്തവത്സ ലൻ പറഞ്ഞു പറഞ്ഞ് പണ്ടത്തെ അർജ്ജുനനെ അങ്ങു മാററി. അപ്പോഠം അജ്ജുനൻ വീരനായി; ധീരനായി· അതുപോലല്ല്യോ (ആക്ഷേപസ്വരത്തിൽ) നീയും എന്നെ മാററിക്കളഞ്ഞെ!

ഗോമതി: (സന്തോഷിച്ച് ചിരിച്ചുകൊണ്ട്) അപ്പോ എന്നോടു കൊറച്ചെങ്കിലും സ്നേഹോം മതിപ്പുമൊണ്ടെന്നു പറേണം!

പരമേശ്വരൻനായർ: (ഭവ്യത അഭിനയിച്ച്) കൊറച്ചോ? കൊ ള്ളാം! നിന്നോടു സ്നേഹോം മതിപ്പും മാത്രമല്ല, ഭയവും ഭക്തിയുമില്ല്യോ? എൻെറ ഗുരുനാഥയല്ല്യോ നീ!.... (ഇളി ഭ്യ ചിരിയോടെ) നീയില്ലാരുന്നെങ്കിൽ ഞാനിന്നും പഴയ പരമേശ്വരൻനായരായിക്കഴിഞ്ഞേനെം!....

ഗോമതി: (ലജ്ജിച്ച്) ഇതൊക്കെ എന്നെ പൊക്കിപ്പറയുവാ രിക്കും!....... അതിരിക്കട്ടെ. നാളെ രാവിലെ അങ്ങോട്ടു പോകണം.

പരമേശ്വരൻനായർ: നീ വരുന്നില്ല്യോ?

ഗോമതി: ഞാൻ വന്നാൽ.... എനിക്കവരുടെ വിദ്യകളൊന്നും പിടിക്കത്തില്ല.

പരമേശ്വരൻനായർ: നേരാ! അവക്ക് ആളുകളോടു പെരുമാ റാൻ അറിയത്തില്ല.

ഗോമതി: ഞാൻ വന്നാൽ വല്ലതുമൊക്കെ പറഞ്ഞുപോകും.

പരമേശ്വരൻനായർ: അതുതന്നെയാ ഞാനും വിചാരിക്കുന്നെ!

ഗോമതി: (ഗൗരവത്തിൽ) തിരിച്ചു കയ്യുംവീശിയിങ്ങോട്ടു വന്നേ ക്കരുതെന്നുമാത്രം.

പരമേശ്വരൻനായർ: അതെനിക്കറിയരുതോ?

ഗോമതി: എന്നാപ്പിന്നെ തനിച്ചു പോയോമതി. (സ്നേഹത്തോടെ) കാപ്പിയെടുത്തുവച്ചിട്ടൊണ്ടു്. തണുക്കന്നതിനുമുമ്പു വന്നു കഴിക്കണം.

പരമേശ്വരൻനായർ: എടുത്തുവച്ചിട്ടാണോ നീയിങ്ങോട്ടു വന്നതു്?

ഗോമതി: അതെ!

പരമേശ്വരൻനായർ: എന്നാൽ തണുത്തുകാണും?

ഗോമതി: (ശാസനാരൂപത്തിൽ) തണുത്ത കാപ്പി കുടിച്ചെന്നുവെച്ചു് കൊടലു പഴുത്തുപോവത്തുമൊന്നുമില്ല.

പരമേശ്വരൻനായർ: (പത്രക്കടലാസുകൊണ്ടു വീശി നടന്നുകൊണ്ടു്) നേരാണു്! നല്ല ചൂടുസമയമായതുകൊണ്ടു് കാപ്പി തണുപ്പിച്ചേ കുടിക്കാവൂ. .....(സ്നേഹത്തോടെ നോക്കി അവരുടെ കയ്യിൽ പിടിക്കുന്നു )

ഗോമതി: (കൈ തട്ടിമാററിയിട്ടു്) ഉം! വരണം. ശൃംഗരിക്കാതെ!

(ഗോമതിയുടെ പിറകെ വളിച്ചമുഖത്തോടെ പോകുന്നു.)

— കർട്ടൺ —

## രംഗം നാലു്

[രണ്ടാമത്തെ രംഗംതന്നെ. രാമൻപിള്ള ചൂരൽകെട്ടിയ ഒരു വലിയ ചാരുകസേരയിൽ ഇരിക്കുന്നു. അടുത്തു് ഒരു കൊച്ചു മടക്കുകസേരയിൽ പരമേശ്വരൻപിള്ള ഇരിക്കുന്നുണ്ടു്. ശങ്കരൻനായരും ഗോപാലനും നില്ക്കുകയാണു്. കല്യാണിയമ്മ ഒരു പനന്തടുക്കിൽ നിലത്തിരുന്നുകൊണ്ടു് തട്ടത്തിൽനിന്നു് മുറുക്കാനൊരുക്കുന്നു.]

പരമേശ്വരൻനായർ: കൊച്ചച്ഛനെയോ മററാരെയെങ്കിലുമോ ദ്രോഹിക്കണമെന്നു് എനിക്കു സ്വപ്നത്തിൽപോലും വിചാരമില്ല.

കല്യാണിയമ്മ: (ശാന്തതയോടെ) അതു ഞങ്ങൾക്കൊക്കെയറിയാം.

ശങ്കരൻനായർ: സ്വന്തം ജീവനെക്കാരം പ്രാധാന്യമുള്ള ചിലതൊക്കെ ജീവിതത്തിലുണ്ടു്. അത്തരം സംഗതികൾ പരിപാലിക്കേണ്ടതു് മനുഷ്യരുടെ ധർമ്മമാണു്.

രാമൻപിള്ള: (സ്നേഹത്തോടെ) നിങ്ങളെന്തിനാ അവനെ വിമ്മിഷ്ടപ്പെടുത്തുന്നേ? ഇങ്ങോട്ടു വന്നുകേറുന്നതിനുമുമ്പു്.... വാദപ്രതിവാദത്തിനു്....

ഗോപാലൻ: (മുഖംവീർപ്പിച്ചു് നീരസത്തോടെ) ചിലരു വന്നു കേറുന്നിടം ചാമ്പലാക്കിയേ തിരിച്ചുപോകൂ!

കല്യാണിയമ്മ: (ശാസനാരൂപത്തിൽ) ഗോപാലാ!....

രാമൻപിള്ള: (സ്നേഹപൂർവ്വം) നിന്നോടെന്തെങ്കിലും ചോദിക്കുമ്പോ നീ പറഞ്ഞാമതി. (പരമേശ്വരൻനായരോടു തിരിഞ്ഞു്) പരമൂ! നിൻെറ ഭാര്യക്കു് വാതത്തിൻെറ അസുഖമാണെന്നു് എഴുതിയിരുന്നല്ലോ. ഇപ്പോഴെങ്ങിനിരിക്കുന്നു?

പരമേശ്വരൻനായർ: ഇപ്പോൾ കുറവുണ്ടു കൊച്ചച്ഛാ.

കല്യാണിയമ്മ: അവളെയെന്താ നീ കൊണ്ടുവരാഞ്ഞെ?

പരമേശ്വരൻനായർ: പെട്ടെന്നു തീരുമാനിച്ചതാ ഇങ്ങോട്ടു വരാൻ....അതുകൊണ്ടു്....

ശങ്കരൻനായർ: അവിടുന്നയച്ച എഴുത്തു് ഞങ്ങൾ വായിച്ചുകൊണ്ടിരിക്കുമ്പോഴാ ചേട്ടൻെറ വരവു്. അതിനെക്കുറിച്ചു് ഞങ്ങളെല്ലാം ആലോചിക്കുവാരുന്നു.

ഗോപാലൻ: (ദ്വയാർത്ഥത്തോടെ) എല്ലാരേം ചിന്തിപ്പിക്കുന്ന കാര്യമല്ലേ ഇങ്ങോട്ടു തൃക്കൈവിളയാടിയിരിക്കുന്നതു്!........ പരിഹാസത്തോടെ ചിരിക്കുന്നു.)

രാമൻപിള്ള: ഗോപാലാ!....

ശങ്കരൻനായർ: അച്ഛന്റെ ഇന്നത്തെ നിലയൊക്കെ ആലോചിച്ചുവേണമല്ലോ എന്തെങ്കിലും ചെയ്യാൻ....

കല്യാണിയമ്മ: പരമുനോട്ട് അതൊന്നും പറഞ്ഞിട്ട്....

പരമേശ്വരൻനായർ: കൊച്ചച്ഛനോട്ട് എന്തെങ്കിലും കണക്കു പറയാൻ എനിക്കു കരുത്തില്ല. (വെളിയിലേക്കു നോക്കിയിരുന്നുകൊണ്ട്) മററു ചില കാര്യങ്ങൾകൊണ്ടാ ഞാനീയെഴുത്തെഴുതിയതു്. (മുഖംകുനിച്ച് മ്ലാനമായിരിക്കുന്നു.)

ഗോപാലൻ: (കോപിച്ച്) നാണമില്ലല്ലോ ഇങ്ങനെ പറയാൻ!

കല്യാണിയമ്മ: (ശാസനാരൂപത്തിൽ) ഗോപാലാ!....

പരമേശ്വരൻനായർ: (ഗോപാലനോട്ട തിരിഞ്ഞ്) നീയിതൊക്കെ കാണാനും അറിയാനും ആരംഭിച്ചതു് അടുത്തകാലത്തല്ലേ!....

ഗോപാലൻ: (ഇടയ്ക്കുകയറി) ഇതൊക്കെ അധികം കാണാതിരിക്കുന്നതുതന്നെയാ നല്ലതു്.

പരമേശ്വരൻനായർ: (ദേഷ്യപ്പെട്ട്) വകതിരിവ്....

ഗോപാലൻ: (പെട്ടെന്ന്) ഈ കോപം വേണ്ടവരോടെടുത്തിരുന്നെങ്കിൽ....ആണത്തമുണ്ടായിരുന്നു....

കല്യാണിയമ്മ: (ശാസിച്ച്) എടാ! ഗോപാലാ!....

ഗോപാലൻ: (അവജ്ഞയോടെ) ഇങ്ങനെയുള്ള കോമരങ്ങളെ കാണുമ്പോൾ........നല്ലതുപോലെ രണ്ടുവാക്കു പറയാൻ ഉറത്തിയുറത്തി വരും.

രാമൻപിള്ള: (ശാന്തനായി) ഗോപാലാ! കാര്യങ്ങളൊക്കെ ഇന്നലെ ഞാൻ നിന്നോടു പറഞ്ഞില്ലേ?

ഗോപാലൻ: എനിക്കീ നന്ദികേടുകളൊന്നും....

പരമേശ്വരൻനായർ: (പെട്ടെന്ന്) നന്ദികേടോ?

ഗോപാലൻ: (ആക്ഷേപിച്ച്) അല്ല, കൃതജ്ഞത!....

പരമേശ്വരൻനായർ: അധികപ്രസംഗം....

ഗോപാലൻ: ആണെന്നു പറഞ്ഞാലും ധരിച്ചാലും എനിക്കൊരു ചുക്കും ഇല്ല.

പരമേശ്വരൻനായർ: ഞാനിങ്ങോട്ടു വന്നതാ തെററ്.

ഗോപാലൻ: എഴുതിയതു് അതിലും തെററ്.

ശങ്കരൻനായർ: ഒരാളു് തെററുകാണിച്ചാൽ എല്ലാവരും അതു കാണിക്കണോ?

പരമേശ്വരൻനായർ: ഞാൻ ചെയ്തതു് തെററാണെന്നാണോ ശങ്കരൻ പറയുന്നെ?

ശങ്കരൻനായർ: ചേട്ടനു് അവകാശപ്പെട്ട മൊതലാണു് ചോദിക്കുന്നതു്. ശരി! എന്നാൽ ഒന്നുണ്ടുചേട്ടാ. അച്ഛനും അമ്മേം ഞങ്ങളെക്കാറം കരുതിയും സ്നേഹിച്ചും ലാളിച്ചും അല്ല്യോ ചേട്ടനെ ഇവിടെ വളർത്തിയതു്?

പരമേശ്വരൻനായർ: (വിഷമിച്ചു് വേദനയോടെ) അല്ലെന്നു് ഞാനെപ്പോഴെങ്കിലും പറഞ്ഞിട്ടുണ്ടോ? പറയുമോ?

ഗോപാലൻ: അങ്ങിനെ പറഞ്ഞുനടന്നിട്ടു് ഈ കൊള്ളരുതായ്മ കാണിച്ചിരുന്നെങ്കിൽ സഹിക്കാമായിരുന്നു. പണ്ടൊരിക്കൽ കുറച്ചു വെള്ളിക്കാശിനുവേണ്ടി ഒരു മനുഷ്യസ്നേഹിയെ സ്വന്തം ശിഷ്യൻ ഒററുതായിട്ടൊരു സംഭവമുണ്ടു്. ഇത്തരക്കാർ ഇന്നും ഇന്നലെയും ഉണ്ടായിട്ടുള്ളവരല്ല.

രാമൻപിള്ള: (ശാസിച്ചു്) ഗോപാലാ!

ശങ്കരൻനായർ: അച്ഛനുമമ്മേം ജീവിച്ചിരിക്കുന്ന കാലമത്രയും അവരെ സംരക്ഷിക്കാനുള്ള ചുമതല ഞങ്ങളെപ്പോലെ ചേട്ടനുമില്ലേ?

കല്യാണിയമ്മ: (വിഷമിച്ചു്) നിങ്ങളെല്ലാം സുഖമായിട്ടിരിക്കുന്നതു കാണുന്നതാ ഞങ്ങടെ സുഖം.

ശങ്കരൻനായർ: കഴിവനുസരിച്ചു്...... സഹായിക്കാൻ...... കടപ്പാടുണ്ടു്.

ഗോപാലൻ: സഹായിച്ചില്ലെങ്കിലും ഉപദ്രവിക്കാതിരിക്കരുതോ?

പരമേശ്വരൻനായർ: എന്തോന്നുപദ്രവിച്ചെന്നാ നീ പറേന്നെ?

ഗോപാലൻ: ഇതുവരെ അതു മനസ്സിലായിട്ടില്ലേ? പാവം! ഇനി ഈ വീടല്ലേയുള്ളു തിരിച്ചുപറയാൻ. അതു് അച്ഛനോ

അമ്മം വാടകക്കെട്ടിടത്തിലേയ്ക്കു് ഇറക്കി പറഞ്ഞയച്ചിട്ടു തന്നെവേണം. എങ്കിലേ സ്നേഹം പൂർത്തിയാകു. (ചൊടിച്ചു്) എന്നിട്ടും ഇയ്യാളോടു സ്നേഹം കാണിക്കുന്നവരെ വേണം പറയാൻ!

രാമൻപിള്ള: സ്നേഹം ഉണ്ടാകുന്നതും നിലനില്ക്കുന്നതും പ്രതിഫലം പ്രതീക്ഷിച്ചല്ലമോനെ. (കല്യാണിയോടു തിരിഞ്ഞു്) കല്യാണീ അതിങ്ങു തരു! ആ താക്കോൽ....

കല്യാണിയമ്മ: (മടിയിൽനിന്നു താക്കോലെടുത്തുകൊണ്ടു്) ഇതാ!

രാമൻപിള്ള: (ശാന്തനായി) കൂടുതൽ സംസാരിക്കേണ്ട കാര്യമൊന്നുമില്ല. പരമു!....ഇതാ! ഈ വീടിന്റെ താക്കോൽ....

കല്യാണിയമ്മ: ഒരാഴ്ചകഴിഞ്ഞേ ഞങ്ങൾ മാറു. അതിനുള്ള സമയം മോൻ തരണം. സാധനങ്ങളൊക്കെ മാററണം അതിനു്....അതു കഴിഞ്ഞാൽ നിന്റെ ഇഷ്ടംപോലെ........

രാമൻപിള്ള: നീയെന്താ മിണ്ടാതിരിക്കുന്നെ? ഇതാ, ഏററു വാങ്ങിക്കു!.... (താക്കോൽ നീട്ടുന്നു.)

ഗോപാലൻ: ഒരാഴ്ചത്തേക്കു താമസിക്കാനുള്ള വീട്ടുവാടകകൂടി വേണമെന്നുണ്ടായിരിക്കും. (പല്ലുറുമ്മിക്കൊണ്ടു്) അതുകൂടി കൊടുക്കണം!....

പരമേശ്വരൻനായർ: (താക്കോൽ വാങ്ങിക്കൊണ്ടു്) ഇതു വാങ്ങാതെ എനിക്കു തിരിച്ചുചെല്ലാനൊക്കുകയില്ല കൊച്ചച്ഛാ! (ഗൽഗദം.)

രാമൻപിള്ള: വിഷമിക്കാനൊന്നുമില്ല പരമു! ഇതുകൂടി തന്നു കഴിഞ്ഞപ്പോഴേയ്ക്കും ഞാനേററിരുന്ന ഒരു വലിയ ഉത്തരവാദിത്വം നിറവേററിയെന്നു് എനിക്കു സമാധാനമായി; തൃപ്തിയായി. ഈശ്വരൻ അനുഗ്രഹിക്കട്ടെ!

പരമേശ്വരൻനായർ: (വികാരാധീനനായി) എനിക്കിവിടെ നില്ക്കാൻ കഴിവില്ല. ഞാൻ..... (കൂപ്പുകയ്യോടെ) .....ഇറങ്ങുന്നു കൊച്ചച്ഛാ! (പതുക്കെ നടക്കുന്നു.)

ശങ്കരൻനായർ: ചേട്ടൻ ഇവിടെ നില്ക്കണം. ഞങ്ങളാണ് ഇറങ്ങേണ്ടവർ.

ഗോപാലൻ: (പല്ലുവമ്മിക്കൊണ്ട്) നന്ദികേടിന് ഒരതിരില്ലെന്നുകാണിച്ച മനുഷ്യൻ....

രാമൻപിള്ള: (സഹതാപപൂർവ്വം) പാവം!....

[പരമേശ്വരൻനായർ രംഗത്തുനിന്ന് തലകുനിച്ച് നടന്നുമറയുന്നു. മററുള്ളവർ അയാളുടെ പോക്കുനോക്കി മിണ്ടാതെ നില്ക്കുകയാണ്. കല്യാണിയമ്മ കണ്ണു തുടയ്ക്കുന്നു ]

— ക ർ ട്ട ൺ —

# പുതിയ വിത്ത്

കഥാപാത്രങ്ങൾ:

1. ഗോപി — കൊച്ചുകുട്ടി, നാലാംഫാറത്തിൽ പഠിക്കുകയാണ്. രാമകൃഷ്ണന്റെ ഏറ്റവും ഇളയ സഹോദരൻ.
2. പാർവതി — രാമകൃഷ്ണന്റെ സഹോദരി. കാളേജ് വിദ്യാഭ്യാസം പൂർത്തിയാക്കിയിട്ടുണ്ട്. പുതിയ ആശയങ്ങളും ആഗ്രഹങ്ങളും അടക്കി പഴയ തറവാട്ടിനുള്ളിൽ വേദനിച്ചു കഴിയുന്നു. പ്രയത്നിക്കാനുള്ള ശേഷിയും ആവേശവും ഉണ്ടെങ്കിലും തറവാട്ടുപാരമ്പര്യത്തെ മാനിച്ച് പുറത്തിറങ്ങാതെ കഴിയുന്നു. അവസാനം തന്റെ ആഗ്രഹത്തിനൊപ്പം ഗ്രാമസേവികയായി ജീവിതം നയിക്കുവാൻ തീരുമാനിക്കുന്നു.
3. കല്യാണിയമ്മ — ഗോപി, പാർവതി, രാമകൃഷ്ണൻ എന്നിവരുടെ മാതാവ്. നിത്യരോഗി തറവാട്ടമ്മ.
4. രാമകൃഷ്ണൻ — കാളേജുവിദ്യാഭ്യാസം കഴിഞ്ഞ് കുടുംബത്തിനനുയോജ്യമായ ഉദ്യോഗം കിട്ടാത്തതിനാൽ വീട്ടിൽ ഇരിക്കുകയാണ്. ആദർശസമ്പന്നനും അദ്ധ്വാനശേഷിയുള്ളവനും വേലചെയ്യുന്നതിൽമാത്രമാണ് വിജയം ഉള്ളതെന്നും വിശ്വസിക്കുന്നു. മററു സംഗതികൾ അതിന്നു വിലങ്ങുതടിയായിട്ടു നില്ക്കുന്നുണ്ട്. അതെല്ലാം അവസാനം തട്ടിനീക്കി പുതിയ വിത്തുമായി പഴയ പാടത്തിറങ്ങാൻ തയ്യാറാവുന്നു.
5. കർത്താവ് — രാമകൃഷ്ണന്റെ അമ്മാവൻ. പഴയ കുടുംബക്കാരൻ. പണ്ടത്തെ ചിന്താഗതികൾ മാറിയിട്ടില്ല.
6. കുഞ്ഞാണ്ടി — മംഗലത്തെ ആശ്രിതൻ.
7. സുകുമാരൻ — പണത്തിൽമാത്രമേ ജീവിതസുഖമുള്ളുവെന്നു വിശ്വസിക്കുന്ന ഒരു ചെറുപ്പക്കാരൻ

# രംഗം ഒന്നു്

[മംഗലത്തെ നാലുകെട്ടിലെ പൂമുഖം: സൂക്ഷിപ്പിന്റെ കുറവും പഴക്കത്തിന്റെ കൂടുതലും വളരെ തെളിഞ്ഞു കാണാം. തെക്കേമൂലയിൽ താഴെനിന്നു് ചിതലു് നിരയിലോളം കയറിയിരിക്കുന്നു. നിരയിൽ മററു ചിലയിടങ്ങളിലും ചിതലുകയറിയിട്ടുള്ള പാടുകൾ കാണാം. നേരേയുള്ള കതകു് അടച്ചിരിക്കുകയാണു്. അതിന്റെ പടിയ്ക്കു സമീപം ഒരു നിലവിളക്കും അതിനു തെക്കുവശത്തു് ഒരു പീഠവും ഉണ്ടു്. നിലവിളക്കിൽ ഒരു തിരിമാത്രം എരിയുന്നുണ്ടു്. സമയം സന്ധ്യ കഴിഞ്ഞിരിക്കുന്നു. രംഗത്തു് ആ തിരിയിൽനിന്നുള്ള വെളിച്ചംമാത്രമേ ഉള്ളു. വിളക്കിനു വടക്കുവശത്തു് മുമ്പിലായി ഒരു പനന്തടുക്കിൽ ഗോപി പാഠപുസ്തകവും നിവർത്തു് ഇരുന്നു വായിക്കുന്നു. ഗോപിക്കു പത്തു പന്ത്രണ്ടുവയസ്സിൽ കൂടുതൽ പ്രായം തോന്നിക്കുകയില്ല. നല്ല സാമർത്ഥ്യം തോന്നിക്കുന്ന മുഖമാണു്. ഒരു കൊച്ചുകുസൃതിയുടെ ലക്ഷണമൊക്കെയുണ്ടു്. വിളക്കിന്റെ തിരി കൂടെക്കൂടെ മങ്ങുമ്പോൾ തിരി നീട്ടി വിളക്കിലെ എണ്ണ തടിച്ചുകൂട്ടുവാൻ കൂടക്കൂടെ വിളക്കു് ചരിച്ചുകൊടുക്കുന്നുണ്ടു്. ഒരു തോർത്തുമുണ്ടുമാത്രമേ വേഷമായിട്ടുള്ളു.]

ഗോപി: (ഗൗരവമായി പഠിക്കുന്നമട്ടിൽ വായിക്കുന്നു) ഭീമാകൃതിയിലുള്ള കാണ്ടാമൃഗം ഒരു സസ്യഭുക്കാണു്. (പുസ്തകത്തിൽ പിന്നീടുള്ള ഇംഗ്ലീഷുവാക്കു വായിക്കുവാൻ ശ്രമിക്കുന്നു.) ആർ....എച്ച്....ഐ....ഒ....സി....ഇ....ആർ....ഒഎസ്....റീനോസോ....അല്ല. (നെററി ചുളിച്ചു് ആലോചിക്കുന്നമട്ടിൽ) സാറങ്ങനെയല്ലല്ലോ പറഞ്ഞേ........ങേ! റീനോസാസ്........

അകത്തുനിന്നു് ഒരു യുവതിയുടെ ശബ്ദം: റൈനോസറസ്. എന്നാടാ മണ്ടാ.

ഗോപി: (അകത്തേക്ക ശ്രദ്ധിച്ചുകൊണ്ട്) എന്തൊന്നാ ചേച്ചീ, ഒന്നൂടെ പറഞ്ഞേ.

അകത്തുനിന്ന് വീണ്ടും: റൈനോസറസ്.......നിന്റെ പുത്തൻ സാറിങ്ങനാണോ പഠിപ്പിക്കുന്നെ! കൊള്ളാം........

ഗോപി: റൈനോസറസിനെത്തന്നെയാ സാറും പറഞ്ഞുതന്നെ. ശേ! ഞാനങ്ങുമറന്നതാ. അതിനു സാറിനെന്താ കുററം?

അകത്തുനിന്ന്: നല്ല സാറന്മാരു പഠിപ്പിച്ചാ ആരെങ്കിലും മറക്കുമോ?

ഗോപി: (കലമ്പുന്നമട്ടിൽ) ചേച്ചി......ഒരു കാര്യം പറഞ്ഞേക്കാം......എന്നെ വേണമെങ്കി എന്തും പറയാം. എന്റെ സാറിനെമാത്രം ഒന്നും പറഞ്ഞേക്കരുത്.....നാം തമ്മിൽ പെണങ്ങുമാറാണേ അത്....ങ്ഹാ...... (ഗൗരവപൂർവ്വം വായന തുടങ്ങുന്നു) അതിന്റെ തലയിൽ നാസികയുടെ നേരെ മുകളിൽ മദ്ധ്യഭാഗത്താണ് കൊമ്പുകൾ വളരുന്നത്.

അകത്ത് വീണ്ടും: (ആക്കാട്ടാ.......നിന്റെ പുത്തൻസാറിനോ. (പൊരുതായി ചിരി.)

ഗോപി: ദേണ്ടെ, എന്റെ സാറിനെപ്പററി പറഞ്ഞതാലൊണ്ടല്ലോ.... (മുഖം വീർപ്പിച്ച് അകത്തേക്ക് വിരൽചൂണ്ടിക്കൊണ്ട് ഇരിക്കുന്നു.)

അകത്ത്: ഞാൻ വിചാരിച്ചു നിന്റെ സാറിനു മൂക്കിനുതാഴെ മുറിമീശയും മൂക്കിനു മുകളിൽ കൊമ്പും ഉണ്ടെന്ന്. (കളിയാക്കുന്നമട്ടിൽ മനഃപൂർവ്വം ചിരിക്കുന്നു.)

ഗോപി: (കളിയാക്കൽ കൂട്ടാക്കാതെ, അത് കേട്ടഭാവം നടിക്കാതെ വായിക്കുന്നു.) ഇൻഡ്യൻ കാണ്ടാമൃഗത്തിന് ഒററക്കൊമ്പും ആഫ്രിക്കൻകാണ്ടാമൃഗത്തിന് രണ്ട കൊമ്പും ഉണ്ട്.

അകത്ത്: (കലഹം ഉണ്ടാക്കാനെന്നമട്ടിൽ) അപ്പോ തീർച്ചയായും ആഫ്രിക്കൻവർഗ്ഗംതന്നെയാ നിന്റെ സാറ് തീർച്ച.

ഗോപി: (ശ്രദ്ധിക്കാത്തമട്ടിൽ) അഗ്രം മുകളിലേക്ക് വളഞ്ഞ ഈ കൊമ്പുകൾ ശത്രുക്കളെ ആക്രമിക്കുന്നതിനും ആഹാരത്തിനായി (കളിയാക്കലിനു മറുപടി പറയാതെ മുമ്പോട്ടു പോകാൻകഴിയാതെ അതിനു ബദലുപറയുന്നമാതിരി) ഹൊ! ഒരു വല്യ ആളുവന്നിരിക്കുന്നു. എന്റെ സാറിനെ അത്ര കളിയാക്കുകയുമൊന്നും വേണ്ടാ. കുറച്ചു കേമിതന്നെ. (പുസ്തകം നോക്കി വായിക്കുന്നു.) തടികൾ കുത്തിപ്പിളക്കുന്നതിനായി ഉപയോഗപ്പെടുത്തുന്നു. (പുസ്തകത്തിന്റെ താളുകൾ മറിച്ച് എന്തോ നോക്കിക്കൊണ്ടിരിക്കുന്നു. സ്വല്പ നേരത്തേക്ക് നിശ്ശബ്ദത.)

അകത്ത്: എന്താ വായനയൊക്കെ കഴിഞ്ഞോ?

ഗോപി: ചേച്ചി വല്യ ആളാണല്ലോ. ഞാൻ ചോദിക്കുന്നതിനുത്തരം പറയാമോ?

അകത്ത്: ഓഹോ! ചോദിക്ക്. (പാർവ്വതി രംഗത്തേക്കു വരുന്നു. സാധാരണയുള്ള വേഷം. കുറച്ചു മുഷിഞ്ഞതാണെന്നു തോന്നുമെങ്കിലും വൃത്തികേടില്ല. കാതിൽ കൊച്ചു കമ്മലൊഴിച്ചാൽ മറ്റ് ആഭരണങ്ങളൊന്നും അണിഞ്ഞിട്ടില്ല. നല്ല താരുണ്യം. മുഖത്ത് ഒരു വാട്ടൽ ഉണ്ടെങ്കിലും കുലീനതപം തെളിഞ്ഞു വിളങ്ങുന്നുണ്ട്. ശരീരം മെലിഞ്ഞതാണ്. അഴകുള്ള മുടി ഭംഗിയായി ചീകിയൊതുക്കി പിറകിൽ പിന്നിയിട്ടിരിക്കുന്നു. മുല്ലപ്പൂ ചൂടിയിട്ടുമുണ്ട്.)

ഗോപി: (രംഗത്തേക്കുവന്ന പാർവ്വതിയെ നോക്കിക്കൊണ്ട്) ആനക്കൊമ്പുകൾ യഥാർത്ഥത്തിൽ കൊമ്പുകളല്ല. പിന്നെന്താണെന്നു പറയണം. (മിടുക്കുകാണിച്ചെന്നമട്ടിൽ ചിരിക്കുന്നു.)

പാർവ്വതി: ആനയുടെ കൊമ്പു കൊമ്പല്ലെങ്കിൽ പിന്നെന്താണ്! നല്ല ക്ലുത്തുതന്നെ. പുത്തൻസാറിന്റെ പഠിപ്പിക്കലു കേമം! കേമം!

ഗോപി: (ഗൗരവത്തിൽ) സാറിനെ കുററംപറയാതെ ചോദ്യത്തിനുത്തരം പറയണം മിടുക്കിയാണെങ്കിൽ. (മുഖംകൊണ്ടു ഗോഷ്ഠികാണിച്ച്) വല്യ കേമിയല്ലേ്യാ.

പാർവതി: (നിസ്സാരമായി) കൊമ്പല്ലെങ്കിൽ പിന്നെ മൂക്കാണോ?

ഗോപി: ഹൊ! വല്യ പഠിത്തക്കാരിതന്നെ! ഈ പൊക്കംപറയുന്നതു കേട്ടാ തോന്നും എല്ലാം അരച്ചുകലക്കി കുടിച്ചിരിക്കവാണെന്നു്.

പാർവതി: (തോററമട്ടിൽ) പൊക്കമൊന്നുമില്ലെൻറപ്പാ. ആനക്കൊമ്പ് കൊമ്പല്ലെങ്കി പിന്നെന്തോന്നാ. കേമൻസാറു പഠിപ്പിച്ചിരിക്കുന്നതു കേടക്കട്ടെ.

ഗോപി: (ജയിച്ചെന്നഭാവത്തിൽ) തുല്ലിടണം. തോറെറന്നു സമ്മതിക്കണം. തുല്ലിട്ടു.

പാർവതി: (കളിയായി ചിരിച്ചുകൊണ്ടു്) എന്തൊക്കെ മണ്ടത്തരങ്ങാം പഠിച്ചുവച്ചിരിക്കുന്നോ, എന്തോ!....

ഗോപി: ആളാകാതെ അറിയാമ്മേല്ലാന്നു് ഏററുക്കണം. ഞാൻ പറഞ്ഞിട്ടുതരാം. (ജയിച്ചമട്ടിൽ പല്ലിളിക്കുന്നു.)

പാർവതി: തോററു.

ഗോപി: (തട്ടുക്കിൽനിന്നു് എഴുന്നേററു് കൈകൊട്ടിച്ചാടുന്നു.)

പാർവതി: അന്തസുകാണിക്കാതെ കാര്യംപറ.

ഗോപി: (താഴെക്കിടന്ന പുസ്തകമെടുത്തു് തുറന്നുകൊണ്ടു്) കേട്ടോള...... (വായിക്കുന്നു.) ആനക്കൊമ്പു് യഥാർത്ഥത്തിൽ കൊമ്പുകളല്ല. അവ ആനയുടെ വായുടെ മേൽഭാഗത്തുള്ള ഉളിപല്ലുകളാണു്. ഈ പല്ലുകാം വളൎന്നു നീണ്ടു് കൊമ്പുകളുടെ രൂപംപ്രാപിക്കുന്നു. (വായനനിർത്തി പാൎവ്വതിയെ നോക്കി) എന്താ! എററെ പൊക്കംകാണിച്ച ആളു തോററു തൊപ്പിയിട്ടോ. ഞങ്ങടെ സാറമ്മാരു് അത്ര മോശക്കാരൊന്നുമല്ല. കേട്ടോ. (സന്തോഷത്തോടെ) ഓ! എന്നോടെന്തിഷ്ടമാണെന്നറിയാമോ സുകുമാരൻസാറിനു്.

പാർവതി: പേരുകേട്ട് പെറുക്കാളെയൊന്നു ഞെട്ടിയെങ്കിലും അതു പുറത്ത് അറിയിക്കാതെ) ഓ! നല്ല മിടുക്കൻ സാറാണല്ലെ?

ഗോപി: ഒ. എന്നോടെന്തൊക്കെയൊ ചോദിക്കുന്നതെന്നറിയാമോ ആ സാറ്.

പാർവതി: (മുഖംതെളിഞ്ഞ്) എന്തൊന്നു ചോദിക്കും.... നാട്ടുകാര്യമോ വീട്ടുവിശേഷങ്ങളോ?

ഗോപി: എല്ലാം. ചേട്ടൻ വീട്ടിലുണ്ടോ; ഇല്ലെങ്കി എന്നു വരും. പിന്നെ (കുസൃതിച്ചിരി) പിന്നൊരു കാര്യമൊണ്ട്. ഞാമ്പറയത്തില്ല....ല്ലെ.... (കളിയാക്കുന്നമട്ടിൽ) ആംഗ്യം കാണിച്ചുകൊണ്ട് ഇളിക്കുന്നു.)

പാർവതി: (വിശ്വസിച്ചിട്ട്) അമ്മയുടെ കാര്യമാരിക്കും. അല്ല്യോ?

ഗോപി: അമ്മേടെ കാര്യോം ചോദിക്കും. പിന്നെയുമൊണ്ട്.... (അങ്ങോട്ടുമിങ്ങോട്ടും ആളായിട്ടു നടക്കുന്നു)

പാർവതി: (വിളക്കിലെ മങ്ങിത്തുടങ്ങിയ തിരി തെളിച്ചുകൊണ്ട്) നമ്മുടെ കിഴക്കെ മുറ്റത്തുനില്ക്കുന്ന വരിക്കമാവിൽ ധാരാളം മാങ്ങായുണ്ടോ. അതിന് മധുരമാണോ പുളിയാണോ കൂടുതൽ........ എന്നൊക്കെയായിരിക്കും ചോദിക്കുന്നേ.

ഗോപി: ഓ! പിന്നെ. ഓ! സാറു വരിക്കമാവിൻെറ കാര്യം ചോദിക്കുംപോലും. (കൈകൊട്ടി കളിയാക്കി ചിരിക്കുന്നു) അതു ചോദിക്കാൻ കുറച്ചു പുളിക്കും.

പാർവതി: (കളിയാക്കാൻ) ഓ! എനിക്കു തെററിപ്പോയി. നമ്മുടെ പൂവാലിപ്പശുക്കുട്ടിയെപ്പററിയാണ് സാറു ചോദിക്കുന്നത്. അന്നൊരിക്കലിവിടെവന്നപ്പോ സാറ് അതിൻെറ പുറം തലോടുന്നതു കണ്ടല്ലൊ.

ഗോപി: ഇന്നും സാറ് പൂവാലിക്കിടാവിൻെറ കാര്യം ചോദിച്ചില്ല്.

പാർവതി: ങാ, എനിക്കറിയാം.

ഗോപി: ങും. എനിക്കു മനസ്സിലായി....

പാർവതി: എന്തൊന്നു മനസ്സിലായി? ങേ.

ഗോപി: ചേച്ചിയുടെ കാര്യം........ (ഏറുകണ്ണിട്ടു പാർവ്വതിയെ നോക്കുന്നു) എന്തൊന്നെല്ലാം ചോദിക്കുമെന്നോ....

പാർവതി: (അല്പം ഞെട്ടുന്നു.) ങേ!

ഗോപി: കണ്ടോ, ഞെട്ടുന്നതു കണ്ടോ.

പാർവതി: (ഗോപിയുടെ അടുത്തുചെന്നു് പതിഞ്ഞസ്വരത്തിൽ) നേരാണോ ഗോപി നീ പറയുന്നതു്.

ഗോപി: അതെ. ചേച്ചിയുടെ കാര്യമെല്ലാം സാറിനറിയാം. എന്തൊക്കെയാണെന്നോ എന്നോടു് ഇങ്ങോട്ടു ചോദി ക്കുന്നെ?

പാർവതി: (ദീർഘനിശ്വാസം) നിന്നോടു് സാറിനുള്ള സ്നേഹം കൊണ്ടു് എല്ലാവരുടെം കാര്യം ചോദിക്കുന്നതാണു്.

ഗോപി: ഓ! അതൊന്നുമല്ല. സാറ് പറേന്നതൊക്കെ ചേച്ചി യുടെ കാര്യമാ. അതൊക്കെ എങ്ങിനാ സാറ് അറിയു ന്നതു്?

പാർവതി: (വെളിയിലേക്കു നോക്കിക്കൊണ്ടു്) ചേട്ടൻെറ പരി ചയക്കാരനാ സാറ്.

ഗോപി: എന്നാ ചേട്ടനെപ്പററിയല്ലേ ചോദിക്കേണ്ടതു്. (പാർവ്വ തിയുടെ ഭാവവ്യത്യാസം കണ്ടിട്ടു്) എന്താ ചേച്ചീ വല്ലാ തിരിക്കുന്നെ?

പാർവതി: (ശോകഭാവത്തോടെ) ഒന്നുമില്ല.

ഗോപി: അതല്ല, പറയൂ ചേച്ചീ. എന്താ കാര്യം?

പാർവതി: ചേട്ടൻെറകൂടെ പഠിച്ചിരുന്നയാളാ നിൻെറ സാറ്. ഇന്നാളിൽ ഇവിടെ വന്നിരുന്നതു് അതുകൊണ്ടാ.

ഗോപി: ചേച്ചി പഠിച്ചമാണോ. ഏതു ക്ലാസുവരെ പഠിച്ചി ട്ടൊണ്ടു്. വീട്ടുകാര്യമൊക്കെ നോക്കുമോ....ഈ സാറിനെ ന്തൊക്കെ അറിയണമെന്നോ. എനിക്കങ്ങു നാണംവന്നു.

പാർവതി: നീയെന്നിട്ടെന്തു പറഞ്ഞു?

ഗോപി: (ഗൗരവംനടിച്ച്) എല്ലാം പറഞ്ഞുകൊടുത്തു. ചേച്ചി വല്യ മടിച്ചിയാണ്. വീട്ടുവേലയൊന്നും ചെയ്യവേല്ല. എന്നോടും എല്ലാരോടും എപ്പോഴും വഴക്കുകൂടും. എന്നൊക്കെ, ഞാൻ തട്ടിവിട്ടിട്ടുണ്ട്.

പാർവതി: (പതുക്കെ) വല്ലവരും വല്ലതും ചോദിച്ചാൽ ഇങ്ങനെയൊക്കെയാണോ പറയേണ്ടത്?

ഗോപി: പിന്നെ ചേച്ചിയെന്തിനാ എന്നോടെപ്പോഴും കെറീക്കണെ....സാറിനെ കളിയാക്കിപ്പറേന്നേ. അതുകൊണ്ടാ. (പെട്ടെന്ന് പാർവ്വതിയുടെ മുഖത്തേക്കു നോക്കുന്നു. കണ്ണുകളിൽ വെള്ളം പൊടിച്ചിട്ടുണ്ട്. ഈ ഭാവവ്യത്യാസംകണ്ട് ഗോപി വിഷമിക്കുന്നു.) ചേച്ചി........എന്താ വല്ലാതിരിക്കുന്നെ. ങേ! ചേച്ചിയെന്തിനാ കരേന്നെ?

പാർവതി: (മിണ്ടുന്നില്ല.)

ഗോപി: ചേച്ചീ! ഞാനൊന്നും സാറിനോടു പറഞ്ഞിട്ടില്ല ചേച്ചീ........

പാർവതി: (കണ്ണിൽനിന്ന് ഒരുതുള്ളി അടൻവീഴുന്നു. അതു കണ്ട് ഗോപിയുടെ മുഖം വല്ലാതാകുന്നു.)

ഗോപി: (ആശ്വസിപ്പിക്കാനെന്നപോലെ) ഇനി എന്തെങ്കിലും ചോദിക്കുമ്പോ ഞാമ്പറയും എന്റെ ചേച്ചി പൊന്നു ചേച്ചിയാണെന്ന്. പോരെ! (പാർവ്വതിയുടെ കൈ പതുക്കെ തലോടിക്കൊണ്ടിരിക്കുന്നു.)

പാർവതി: ഇനിയൊന്നും പറയേണ്ടിവരുകയില്ലായിരിക്കും.

ഗോപി: ചേച്ചിയാണ് ഇവിടത്തെ കാര്യങ്ങളൊക്കെ നടത്തുന്നത്. മിടുമിടുക്കി ചേച്ചിയാണ്. എന്നൊക്കെയായിരിക്കും ഇനി ചോദിച്ചാ ഞാമ്പറേന്നേ. (ചിരി ഭാവിച്ച് സന്തോഷിപ്പിക്കുവാൻ ശ്രമിക്കുന്നു.) ഞാനങ്ങനൊക്കെത്തന്നെയാ ഇന്നാളിലും പറഞ്ഞേ. ചേച്ചിയെ കളിപ്പിക്കാൻ മറിച്ച് പറഞ്ഞതാ........ചേച്ചിക്കൊരു സത്യം കാണണോ. ങേ!

പാർവതി: ഉം.

ഗോപി: (ഒരു പുസ്തകം എടുത്തു് കടലാസുകൾ മറിച്ചുമറിച്ചു നോക്കുന്നു.) സാറു തന്നതാ എനിക്കു്. ദാ, സാറിന്റെ പടം. (പുസ്തകത്തിൽനിന്നു ഒരു ഫോട്ടോ എടുത്തു കാണിക്കുന്നു.)

പാർവതി: (സന്തോഷം ഭാവിച്ചു്) എവിടെ? (വാങ്ങി നോക്കുന്നു)

ഗോപി: എനിക്കും വേറൊരു കുട്ടിക്കും മാത്രമേ സാറു് ഈ പടം കൊടുത്തിട്ടുള്ളു. സാറിനെ മറക്കാതിരിക്കാൻ തന്നതാ. പാവം സാറു്.

പാർവതി: (ദീർഘനിശ്വാസം.)

ഗോപി: ആരേം കാണിക്കരുതെന്നു പറഞ്ഞാ ഇതു തന്നതു്. ഇതു കാണിച്ചെന്നു് ആരോടും പറേല്ലെ.

പാർവതി: ഇല്ല.

ഗോപി: ഇങ്ങു തരു. (പടംവാങ്ങി വീണ്ടും പുസ്തകത്തിനുള്ളിൽ വയ്ക്കുന്നു.)

അകത്തു പ്രായംചെന്ന ഒരു സ്ത്രീയുടെ ശബ്ദം: ഗോപീ!

ഗോപി: എന്താ അമ്മേ....

സ്ത്രീശബ്ദം: നീ പുമൊഖത്താണോ?

പാർവതി: (പതുക്കെ) അമ്മയ്ക്കു മരുന്നുകൊടുക്കാനൊള്ള സമയമായി.

ഗോപി: ഞാനിവിടിരുന്നു പഠിക്കുവാമ്മേ.

സ്ത്രീശബ്ദം: നല്ലപോലെ പഠിക്കണേ. പരീക്ഷക്കിനി യെത്ര ദിവസമൊണ്ടു്? പാർവ്വതി അവിടില്ല്യോ.

പാർവതി: ഉണ്ടമ്മേ. ഞാൻ ഇതാ വരുന്നു.

സ്ത്രീശബ്ദം: കഷായമെടുത്തു് ഊററി ആറിച്ചോണ്ടു വാ!

ഗോപി: ചേച്ചി അങ്ങോട്ടു ചെല്ല്....

[പാർവ്വതി അകത്തേയ്ക്കു പോകുന്നു. ഗോപി വിളക്കി ൻെറ തിരി തെളിച്ചിട്ട് വീണ്ടും വായിച്ചുതുടങ്ങുന്നു.]

''ചില ജന്തുക്കൾക്ക് ശത്രുക്കളിൽനിന്ന് രക്ഷപ്പെടുന്ന തിന്ന് അവയുടെ ഉറപ്പുള്ള ശരീരാവരണം സഹായക മാണ്. മുതലയുടെ പുറംതൊലി നോക്കുക.''

— കർട്ടൻ —

## രംഗം രണ്ട്

[തെക്കേക്കോയിക്കലെ മുൻവശം. വരാന്തയിൽ നാല ഞ്ചു കസേരകൾ കിടപ്പുണ്ട്. തെക്കേക്കോണിൽ ഒരു വലിയ ചൂരൽ ചാരുകസേരയിൽ ഗോവിന്ദൻകർത്താവ് ഇരിക്കുന്നു. അടുത്ത് സ്ററൂളിൽ മുറുക്കാൻചെല്ലം ഉണ്ട്. വെററിലതേച്ച് മുറുക്കാനുള്ള ഭാവമാണ്. അവിടെത്തന്നെ കുറച്ചു മാറി രാമകൃഷ്ണൻ നില്ക്കുന്നു. ഭിത്തിയിൽ ചില ഫോ ട്ടോകളും കൃഷ്ണൻെറയും മററും പടങ്ങളും തൂക്കിയിട്ടുണ്ട്. ഗോവിന്ദൻകർത്താവിന്ന് അമ്പതിൽ കവിഞ്ഞ പ്രായം തോന്നും. മാംസളമായ ശരീരം. കുടവയറുണ്ട്. കുട്ടപ്പുരി കമാണ്. അർദ്ധചന്ദ്രാകൃതിയിൽ കഷണ്ടിയും ചീപ്പുമുള്ള മുടി യിൽ മുക്കാലും നരച്ചതും ആണ്. ഒരു വേഷ്ടിമുണ്ടാണ് ഉടുത്തിട്ടുള്ളത്. ചുട്ടിത്തോർത്ത് തോളിലും. നല്ല തറവാ ട്ടിത്തം തോന്നും ആകപ്പാടെ. രാമകൃഷ്ണൻ യുവാവാണ്. നല്ല ആരോഗ്യമുള്ള ശരീരം. തൻേറടവും ആത്മവിശ്വാ സവും തെളിഞ്ഞുനില്ക്കുന്ന മുഖഭാവം. കോളർവച്ചിട്ടുള്ള ബനിയനിട്ടിട്ടുണ്ട്. സാധാരണരീതിയിലുള്ള മുണ്ടാണ് ഉടു ത്തിരിക്കുന്നത്.]

കർത്താവു്: (മുറുക്കാൻ ചവച്ചുകൊണ്ടു്) എന്തൊക്കെ പറഞ്ഞാലും എനിക്കിതിനോടിത്ര ആനുകൂല്യമില്ല. മംഗലത്തു കുടുംബക്കാരു് പണ്ടുമുതൽ പാട്ടത്തിനു് കൊടുത്തിട്ടുള്ളതല്ലാതെ പാട്ടംപിടിച്ചു ജീവിക്കുവാൻ ഇതുവരെ ഒരുങ്ങിയിട്ടില്ല കുട്ടാ.

രാമകൃഷ്ണൻ: പണ്ടത്തെ ചുററുപാടല്ലല്ലോ ഇന്നുള്ളതു്. ചുററുപാടിനനുസരിച്ചു് ജീവിതം മാറാതൊക്കുമോ അമ്മാവാ?

കർത്താവു്: ജീവിതം മാററുന്നതു് അന്തസ്സില്ലാത്ത മട്ടിലാകരുതു്.

രാമകൃഷ്ണൻ: ജോലിചെയ്തു ജീവിക്കുന്നതു് അന്തസ്സിനു് അപകടമാകുമെന്നു് ഇന്നാരും കരുതുകയില്ല.

കർത്താവു്: എന്നാലും ഈ കുടുംബത്തിൽ പിറന്ന നിനക്കു് ഇങ്ങനെ ഇപ്പോഴം തോന്നാനുണ്ടായ കാരണം....

രാമകൃഷ്ണൻ: എത്രകാലമിങ്ങനെ കഴിഞ്ഞുകൂടാനൊക്കും?

കർത്താവു്: എന്നോടു ചോദിച്ചാ ഞാനെന്താണു പറയാനാ? അവനവനൊരഭിമാനമില്ല്യേ വയറുമാത്രമേയുള്ളോ, മനുഷ്യക്കു്? അല്ല്യോ കുഞ്ഞാണ്ടീ! (രംഗത്തേയ്ക്കുവന്ന കുഞ്ഞാണ്ടിയെ നോക്കിയാണു് കർത്താവു പറയുന്നതു്. മെലിഞ്ഞ ശരീരം. പഴയ അരക്കയ്യൻഷർട്ടു് ഇട്ടിട്ടുണ്ടു്. മുണ്ടു മടക്കി കെട്ടിയിരിക്കുന്നു. തലമുടി ഒതുക്കമില്ലാതെ കിടക്കുന്നു. ക്രമത്തിലധികം ശ്രദ്ധയോടെ നോക്കുകയാണെന്നു തോന്നും നോട്ടം കണ്ടാൽ. പല്ലു് കുറച്ചു് ഉയർന്നതാണു്.)

കുഞ്ഞാണ്ടി: തമ്പ്രാനേ! സത്യം പറഞ്ഞാൽ ഈ വയറു് എന്തോന്നാ! (തട്ടത്തിലേയ്ക്കു കൊതിയോടെ നോക്കുന്നു)

കർത്താവു്: (നോട്ടംകണ്ടു്) ഒന്നു മുറുക്കിക്കോ.... ഉം....

കുഞ്ഞാണ്ടി: ഓ! (തട്ടം സ്ററൂളിൽനിന്നു് എടുത്തു താഴെ കുത്തിയിരുന്നു് വെററിലയിൽ ചുണ്ണാമ്പു പുരട്ടിത്തുടങ്ങുന്നു)

രാമകൃഷ്ണൻ: അമ്മാവനറിയാമല്ലൊ. ഞങ്ങൾക്കിപ്പോ എന്തൊന്നുണ്ട് ആദായമാർഗ്ഗം? തറവാട്ടനില്ലുന്ന പറമ്പുമാത്രമുണ്ട്. അതിൽനിന്നെന്തൊന്നു കിട്ടാനാ?

കർത്താവു്: ഇപ്പോഴല്ലേ അതുമാത്രമായതു്. ഉണ്ടായിരുന്നതൊക്കെ എഴുതി മുടിപ്പിച്ചിട്ടു് എന്നിയൊന്നുമില്ലെന്നു പറയുന്നതിൽ വല്ല അർത്ഥവുമുണ്ടോ? ഉണ്ടോ കുഞ്ഞാണ്ടി?

കുഞ്ഞാണ്ടി: അതെങ്ങിനെ ഉണ്ടാകുന്നെ? (മുറുക്കാൻ ചതച്ചു കൊണ്ടിരിക്കുന്നു)

രാമകൃഷ്ണൻ: എഴുതിമുടിപ്പിച്ചതൊക്കെ അന്തസ്സു നിലനിർത്താൻ വേണ്ടിയല്ലേ?

കുഞ്ഞാണ്ടി: എഴുതി വില്ക്കുകയല്ല മരിക്കളൂടെ ചെയ്യുന്നതിലല്യാ കുഞ്ഞെ അന്തസിനുവേണ്ടി?

രാമകൃഷ്ണൻ: അതു സൂക്ഷിച്ചു പട്ടിണികിടക്കേണ്ട ഗതിയായി!

കർത്താവു്: നിന്റെ അച്ഛൻ ചെയ്തതൊക്കെ തെററാരുന്നെന്നല്യാ അതിന്റെ ധ്വനി? ല്യാ കുഞ്ഞാണ്ടി?

കുഞ്ഞാണ്ടി: അങ്ങനെം ആയിക്കൂടെന്നില്ലേ!

രാമകൃഷ്ണൻ: ഉള്ളതൊക്കെ അന്യാധീനപ്പെട്ടതാണും മററും അഭിമാനികൾക്കു് വിഷമമൊന്നുമില്ല! വേലചെയ്യണമെന്നു പറയുമ്പോഴാ....

കർത്താവു്: ജാതകം പിഴച്ചതൊക്കെ പിറക്കുന്ന കാലത്തു് കുടുംബം ക്ഷയിക്കും.

രാമകൃഷ്ണൻ: പുതിയതായി പിറന്നവരല്ല കുടുംബം നശിപ്പിച്ചതു്.

കർത്താവു്: (അല്പം കോപിച്ചു്) പിന്നെന്താ കഞ്ഞിവെള്ളം നുള്ള വകയിന്നില്ലെന്നുപറഞ്ഞതു്.

രാമകൃഷ്ണൻ: മുമ്പുള്ളവരുടെ കൊള്ളരുതായ്മയുടെ ഫലം....

കർത്താവു്: പഴമക്കാരു ചെയ്തതൊക്കെ തെറെറന്നു പറയുന്നുള്ള ചങ്കുറപ്പുണ്ടല്യോ. പിന്നെ പട്ടിണിയായാലെന്തു്

(മുഖം തിരിച്ചിട്ട്) നിന്റെയൊക്കെ കാലത്ത് ഇതും ഇതി നപ്പുറവും സംഭവിക്കും; അല്ല്യോ കുഞ്ഞാണ്ടീ?

കുഞ്ഞാണ്ടി: ന്തോ! അതെ.

രാമകൃഷ്ണൻ: എന്താന്ന് അതെ? (കുഞ്ഞാണ്ടിയെ കോപത്തോടെ നോക്കുന്നു.)

കുഞ്ഞാണ്ടി: (ചൂളിയിട്ട്) അല്ലേ.

രാമകൃഷ്ണൻ: ജോലിചെയ്യാതെ, ഉണ്ടായിരുന്നതൊക്കെ തീറെഴുതി തിന്നുതൊടങ്ങിയ കാലംതൊട്ട് മുടിഞ്ഞുതൊടങ്ങിയെന്ന്....

കർത്താവ്: ഓ! എന്നി പരിഷ്കാരികൾ വേലചെയ്ത നന്നാക്കിക്കോളിൻ. (അവജ്ഞയോടെ) സാമർത്ഥ്യക്കാരെന്നല്ലൊ!

രാമകൃഷ്ണൻ: പൊള്ളപ്രതാപങ്ങൾ പുലർത്താൻ നടത്തിയ....

കർത്താവ്: അമ്പലം പുതുക്കിപ്പണിഞ്ഞതും വള്ളസദ്യ നടത്തിയതും തെററായിപ്പോയെന്നല്ല്യോ അതിന്റെ ധ്വനി. അല്ല്യോ കുഞ്ഞാണ്ടീ?

കുഞ്ഞാണ്ടി: ന്തോ.... ആണെന്നും അല്ലെന്നും പറയാമേ. (പേടിച്ച് രാമകൃഷ്ണനെ നോക്കുന്നു)

കർത്താവ്: അതെങ്ങനാ കുഞ്ഞാണ്ടീ?

കുഞ്ഞാണ്ടി: ന്തോ! മലയാളംപോലെ രണ്ടർത്ഥമൊള്ള ഭാഷ മററില്ലെന്നാന്നേ പറയുന്നത്. അതുകൊണ്ട്.... പറഞ്ഞതാന്നേ. (വിഷമിച്ചു തല ചൊറിയുന്നു.)

രാമകൃഷ്ണൻ: ഉള്ളതുപറഞ്ഞാലെന്താ.

കുഞ്ഞാണ്ടി: കുഞ്ഞാണ്ടിക്ക് തണ്ടപ്പേരേം വേണ്ടേ കൊച്ചങ്ങുന്നേ?

രാമകൃഷ്ണൻ: സാമ്പത്തികപരാധീനതയുള്ളവർ അതു മനസ്സിലാക്കി ജീവിക്കണം. മുണ്ടകൻനിലം തീറെഴുതിയിട്ട് മംഗലത്തുകാരുടെ പ്രതാപം കാണിക്കാൻ ഒരുമ്പെട്ടതിന്റെ ഫലം!

കർത്താവ്: അത് നിൻെറ അച്ഛനോട് പറയരുതായിരുന്നോ?

രാമകൃഷ്ണൻ: പറഞ്ഞു. പക്ഷേ ആര് കേൾക്കാൻ. അമ്മാവനും മററും പറഞ്ഞതോ ഞാൻ പറഞ്ഞതോ ഏതാണ് കേട്ടത്.

കർത്താവ്: ഞാനും നിങ്ങടെ അധോഗതിക്ക് ഉത്തരവാദിയാണെന്നല്ല്യോ പറഞ്ഞോണ്ടുവരുന്നത്. ഏഴ് കൊല്ലം മുടങ്ങിക്കിടന്നിരുന്ന അമ്പലത്തിലെ ഉത്സവം നടത്തിയത് തെററായിപ്പോയെന്നല്ല്യോ?

രാമകൃഷ്ണൻ: അതെ. ഉത്സവം നടത്തി ഉണ്ണാനുള്ളത് നശിപ്പിച്ചതാണ് തെററ്.

കർത്താവ്: ഇനി നിങ്ങടെ കാലമല്ല്യോ. നിങ്ങളൊക്കെ അമ്പലവും അന്തസ്സും കളഞ്ഞോളിൻ.

രാമകൃഷ്ണൻ: എഴുതിവയ്ക്കാൻ ഇനിയൊന്നുമില്ലല്ലോ.

കുഞ്ഞാണ്ടി: ദൈവത്തിനു ചെല്ലാനൊള്ളത് ചെന്നില്ലെങ്കി..... അല്ല, ഞാനങ്ങു പറഞ്ഞന്നെയൊള്ളു.

രാമകൃഷ്ണൻ: ദൈവത്തിനു നമ്മള് കൊടുത്തിട്ടുവേണോ കഴിഞ്ഞുകൂടാൻ?

കുഞ്ഞാണ്ടി: അങ്ങനൊന്നും പറേല്ലെ കുഞ്ഞേ! കുഞ്ഞിൻെറ അമ്മേടെ സൊഖക്കേടിൻെറ കാര്യം ഗോവിന്ദൻകണിയാര് പറഞ്ഞതു മറന്നുപോയോ?

കർത്താവ്: അതൊക്കെ അവനൊണ്ടോ ഓർമ്മിക്കുന്നു? (അവജ്ഞയോടെ ചിരിക്കുന്നു)

രാമകൃഷ്ണൻ: രോഗം കണ്ടുപിടിക്കാൻ ജോത്സ്യനും ചികിത്സക്ക് മന്ത്രവാദിയും മതിയല്ലോ. ഇതിനൊക്കെ കണ്ടമാനം കളഞ്ഞ പണം ചികിത്സ ചെയ്യാൻ പ്രയോഗിച്ചിരുന്നെങ്കിൽ ഇന്ന് അമ്മ എഴുന്നേററു നടന്നേനെ.

കർത്താവ്: ഇങ്ങനെ കുറെ യോഗ്യന്മാരുകൂടി വരുന്നതാ ഇക്കാലത്തുള്ള തകരാറ് അല്ല്യോ കുഞ്ഞാണ്ടീ.

കുഞ്ഞാണ്ടി: ങ്ഹാ.... (തല ചൊറിയുന്നു.)

രാമകൃഷ്ണൻ: (ശക്തിയായി) കാലം മാറിയതൊന്നും അറിയാതെ, അതറിഞ്ഞാൽതന്നെ അതിനൊപ്പം മാററത്തിന് ശ്രമിക്കാതെ ജീവിക്കുന്നവരാണ് പുതിയ തലമുറക്ക് ഏററവും വലിയ എതിര് കാണിക്കുന്നത്.

കുഞ്ഞാണ്ടി: ഞങ്ങളൊക്കെ പഴമക്കാരുതന്നെ കുഞ്ഞേ!

കർത്താവ്: പുതുമക്കാര് ചെയ്യോളിൻ.

രാമകൃഷ്ണൻ: (ഉറക്കെ) അതിനു ശ്രമിക്കുമ്പോഴൊക്കെ വിഷമങ്ങളംകൊണ്ട് വിലങ്ങുണ്ടാക്കാൻ........

കർത്താവ്: (കോപിച്ച്) നീയെന്നെ ശാസിക്കാൻ വന്നിരിക്കയാണോ?

രാമകൃഷ്ണൻ: അല്ല, ആശിസ്സുവാങ്ങാനാണ് ഞാൻ വന്നത്.

കർത്താവ്: നീ പാടത്തിലിറങ്ങി കലപ്പപിടിച്ച് കഷ്ടപ്പെടുന്നതു കാണാൻ എനിക്കു കരുത്തില്ല രാമകൃഷ്ണാ....അതും വല്ലവരുടെം നിലം പാട്ടംപിടിച്ച്..... (സൗമ്യമായി) നീയൊന്നാലോചിക്ക്. നിൻെറ കുടുംബം....നിൻെറ പാരമ്പര്യം ....എല്ലാം....

കുഞ്ഞാണ്ടി: സത്യമല്ല്യോ വല്യങ്ങുന്നു പറേന്നെ?

രാമകൃഷ്ണൻ: സ്വന്തമായി കൃഷിചെയ്യാനുള്ള ഭൂമി ഇന്നില്ല. അതുകൊണ്ട് മററുള്ളവരെ ആശ്രയിക്കാതൊക്കുമോ?

കർത്താവ്: പഴയകാലത്ത്.....എന്താണ്ട് ഇരുപതിരുപത്തഞ്ചു സംവത്സരത്തിനുമുമ്പ്......ഈ പ്രദേശമൊക്കെ.....കുഞ്ഞാണ്ടിക്കോർമ്മയുണ്ടോ?

കുഞ്ഞാണ്ടി: ന്തോ! നല്ലോർമ്മയുണ്ടേ!.....എങ്ങനെ കിടന്നതാ ഇവിടമൊക്കെ. കാട്ടുകേറിയായിരുന്നെങ്കിലും മംഗലത്തെ തറവാട്ടുവകയായിരുന്നല്ലോ എല്ലാം....

കർത്താവ്: ഇന്ന് എങ്ങോട്ടുതിരിഞ്ഞുനോക്കിയാലും അവിടമൊക്കെ മററവല്ലോൻേറം വകയാ!

രാമകൃഷ്ണൻ: പണ്ട് ഇവിടെ ഇല്ലാതിരുന്നവർ ഇന്നു വന്നവരല്ലേ അവരൊക്കെ മംഗലത്തുകുടുംബത്തിൻെറ വസ്തുവക

കറം പാട്ടമേററം ഒററിവാങ്ങിയും ദേഹണ്ണിച്ച വല്യതായ വരല്ലേ?

കുഞ്ഞാണ്ടി: അതെ കുഞ്ഞേ. അന്നു് ഇവിടമൊക്കെ കുറുക്ക ന്റെ സാമ്രാജ്യമല്ലാരുന്നോ. കുററിക്കാട്ടു്!

രാമകൃഷ്ണൻ: മണ്ണും വായുവുമൊക്കെ എന്നും തുല്യമാണു്. വള രുന്നതു് മനുഷ്യൻമാത്രം. പണ്ടു് ഒരു കുടുംബത്തിന്റെ കീഴിലിരുന്നതു് ഇന്നു് എത്രയേറെ കുടുംബങ്ങളുടെ വക യായിത്തീർന്നിരിക്കുന്നു. ഈ മണ്ണിൽ, ഈ വായുശ്വസിച്ചു് ഉയർന്നുവന്നവരല്ലേ ഇവരെല്ലാം. പണ്ടു് കുററിക്കാടായിരു ന്നിടം ഇന്നു് വിളഭൂമിയല്ലേ. അദ്ധ്വാനിക്കുന്നതിനു് തയ്യാ റുള്ളവർ വന്നുചേർന്നപ്പോഴുണ്ടായ മാററം....

കർത്താവു്: (ആലോചിച്ചുകൊണ്ടു്) നേരാ. വീടും കുടിയുമി ല്ലാതെ വന്നുകേറിയവരാണിവരൊക്കെ.

രാമകൃഷ്ണൻ: (വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നമട്ടിൽ) ഇന്നു് ഇവക്കു് വീടും കുടിയും വിലയും വന്നില്ലേ അമ്മാവാ. അ വക്കു് അതെല്ലാം എങ്ങിനെയുണ്ടായി? അവർ അവയെ ങ്ങിനെയുണ്ടാക്കി? അവക്കു് നാം നൽകിയതു് മണ്ണു് മാത്രമല്ലേ.

കർത്താവു്: (നിശ്വസിച്ചിട്ടു്) അതെ.

കുഞ്ഞാണ്ടി: പരമാർത്തമാ കുഞ്ഞേ.

രാമകൃഷ്ണൻ: ഇന്നു് നമ്മെക്കാറം നല്ല നില നേടിയിട്ടുള്ള എത്ര യോ കുടുംബക്കാരുണ്ടു് ഈ കൊച്ചുഗ്രാമത്തിൽ. അവരാ രെങ്കിലും പഴയ മുതലുവിററു് ജീവിക്കുന്നവരാണോ?

കുഞ്ഞാണ്ടി: അല്ല കുഞ്ഞേ! അവരു വല്ലതും വില്ക്കുന്നെങ്കി അതു് അവരു വേലചെയ്തുണ്ടാക്കുന്ന മൊതലാ. ഓരോരുത്തനും കൃഷിചെയ്തുകൊയ്യുന്ന ആദായം.

രാമകൃഷ്ണൻ: പഴയ പ്രതാപംപറയാൻ അവക്കെന്തുണ്ടു്? കുടുംബ മഹിമയുടെ പേരുംപറഞ്ഞു് അവരാരെങ്കിലും അദ്ധ്വാനി ക്കാതിരിക്കുന്നുണ്ടോ? അദ്ധ്വാനം.... നിരന്തരമായ അത്യ

ദ്ധ്വാനം. അതല്ലേ അവരെയെല്ലാം വലുതാക്കിയതു്? വലുതായശേഷം അടുത്ത തലമുറ അന്തസ്സുപിടിച്ചു് അലസത കാണിച്ചുതുടങ്ങുമ്പോഴ് അധഃപതനത്തിനുള്ള വഴിതെളിയും

കർത്താവു്: അതൊക്കെ ശരിതന്നെ. എന്നാൽ....

രാമകൃഷ്ണൻ: ഇന്നു വലിയവരായിട്ടുള്ളവരുടെയൊക്കെ ചരിത്രം നോക്കണം. അവരുടെ തുടക്കം നിസ്സാരതയിൽനിന്നുമായിരിക്കും. വലുതാകുവാൻവേണ്ടി ആരൊക്കെയോ അദ്ധ്വാനിച്ചിരിക്കും. സകലതും മറന്നു് വിയപ്പുചിന്തി പരിശ്രമിച്ചിരിക്കും. പരിശ്രമത്തിൻെറ ഫലമായി പ്രതാപം നേടിക്കാണും.... നമ്മുടെ കുടുംബത്തിൻെറയും ചരിത്രം ഇതു തന്നെയല്ലേ?

കുഞ്ഞാണ്ടി: പല വലിയ വീട്ടുകാരുടെയും കഥ ഇതുതന്നെ കുഞ്ഞേ!

കർത്താവു്: എന്നാലും രാമകൃഷ്ണാ നീയൊരു പാട്ടക്കാരനായി പാടത്തു് പണിയുന്നതു് കാണാൻ എനിക്കു് കരുത്തില്ല കുഞ്ഞേ!....

രാമകൃഷ്ണൻ: പണ്ടുള്ള പ്രതാപങ്ങളൊന്നും യഥാർത്ഥത്തിൽ നമുക്കിന്നില്ല. നിത്യവേലയ്ക്കുപോയി ജീവിതം നയിക്കുന്ന കൂലിവേലക്കാരനൊക്കാഠം നാമിന്നു വിഷമിക്കുന്നുണ്ടു്. അതൊക്കെ മറച്ചുപിടിച്ചു് എത്രനാഠം കഴിയാനൊക്കും. ഇനിയെങ്കിലും അതിനൊരു പരിഹാരം കാണാതിരുന്നാൽ നമ്മുടെ ഗതിയെന്തു്.... ഞാനും പാർവ്വതിയും പഠിച്ചിട്ടുണ്ടു്. അവഠം ഉദ്യോഗത്തിനു പോകാൻ തുടങ്ങിയപ്പോഠം അമ്മയും അമ്മാവനുമാണു് എതിരുപറഞ്ഞതു്. ഇന്നു് അവഠം....

കർത്താവു്: നമ്മുടെ കുടുംബത്തിലെ പെണ്ണുങ്ങളാരും കുടുംബം വിട്ടു് പുറത്തു പോയിട്ടില്ല.

കുഞ്ഞാണ്ടി: അമ്പലത്തിലൊന്നു പോകുന്നതുതന്നെ വില്ലുവണ്ടിയിൽ കയറിയല്ലേ!....

രാമകൃഷ്ണൻ: നമ്മുടെ പെണ്ണുങ്ങളാരെങ്കിലും മുമ്പ് ബി. എ.ക്കാരികളായിട്ടുണ്ടോ?

കർത്താവ്: ഇല്ല. പഠിക്കുന്നതുകൊണ്ട് ഒരു കുററവുമില്ല.

രാമകൃഷ്ണൻ: പഠിക്കാൻ എന്തുമാത്രം പണം ചിലവുചെയ്തു! അതിൻെറ പലിശയെങ്കിലും....

കുഞ്ഞാണ്ടി: ഉദ്യോഗമെന്നും പറഞ്ഞ് അങ്ങുമിങ്ങും നടക്കാൻ നമ്മടെ പെൺകുഞ്ഞുങ്ങൾക്ക് ഒക്കുമോ? കൊള്ളാം.

രാമകൃഷ്ണൻ: ദുരഭിമാനംകൊണ്ടാണല്ലോ പാർവ്വതിയെ എല്ലാരും കൂടി വീട്ടിനുള്ളിൽ ഇരുത്തിയിരിക്കുന്നത്.

കർത്താവ്: ഇന്നത്തെ നിലയ്ക്ക് പാർവ്വതി പഠിച്ച് ബി. എ. പാസ്സായതു നന്നായി. പഠിപ്പിക്കാതിരുന്നിരുന്നെങ്കിൽ തെററും ആകുമായിരുന്നു.

രാമകൃഷ്ണൻ: ഇന്നത്തെ കാലത്തിനനുസരണമായി അവളെ പഠിപ്പിച്ചിട്ട് പണ്ടത്തെ രീതിയനുസരിച്ച് വീട്ടിലടച്ചിടുന്നത് എത്ര തെററാണെന്ന് ആലോചിച്ചുനോക്കുക. പുതിയതും പഴയതും തമ്മിൽ ഇങ്ങനെ കൂട്ടിക്കെട്ടുന്നതിനാലാണ് വിഷമങ്ങൾ ഉണ്ടാകുന്നത്.

കർത്താവ്: അതു കൊള്ളാം. അവളു പഠിച്ചതുകൊണ്ട് ഇപ്പോഴൊരു കുഴപ്പവും വന്നിട്ടില്ല.

രാമകൃഷ്ണൻ: കുഴപ്പമൊന്നുമില്ലേ?

കുഞ്ഞാണ്ടി: എന്തോന്നു കുഴപ്പമാ കൊച്ചങ്ങത്തെ.

കർത്താവ്: അവൾക്കു വിവരം ഉണ്ടാകാൻ ഇടവന്നതാണോ കുഴപ്പം?

രാമകൃഷ്ണൻ: അല്ല, സാമ്പത്തികമായി നമ്മുടെ നിലയെന്ത്. നല്ലനിലയിൽ വിദ്യാഭ്യാസംകഴിഞ്ഞ പെൺകുട്ടിയെ വിവാഹംചെയ്തയയ്ക്കണമെങ്കിൽ അതിനുതക്ക ഒരാളെ കിട്ടേണ്ടേ? പഠിച്ചിട്ടില്ലാത്തവളായിരുന്നെങ്കിൽ മററകാര്യങ്ങളൊക്കെ നോക്കിയാൽ മതിയായിരുന്നു. പഠിപ്പ് അവ

ളുടെ വിവാഹകാര്യത്തിനു് കൂടുതൽ വിഷമങ്ങളും ഉണ്ടാക്കി യിട്ടില്ലേ?

കുഞ്ഞാണ്ടി: പഠിപ്പുള്ള കുഞ്ഞിനെ അക്ഷരമറിയാത്തോന്റെ കൂടെ പറഞ്ഞയയ്ക്കാനൊക്കുമോ?

കർത്താവു്: വിദ്യാഭ്യാസമൊള്ള ഒരുത്തനെ കണ്ടുപിടിയ്ക്കാതെ പററുകയില്ല!

രാമകൃഷ്ണൻ: അതുതന്നെ ഞാൻ പറഞ്ഞതു്. അവളു് കോളേജിൽ പോയിട്ടില്ലായിരുന്നെങ്കിൽ എങ്ങനെയെങ്കിലും അദ്ധ്വാനിച്ചു കുടുംബംപുലത്തുവാൻ കഴിവുള്ള ഏതെങ്കിലും ഒരുത്തനെ കിട്ടിയാൽ സന്തോഷിക്കമായിരുന്നു. ആളുകളും അതിനു കുറവൊന്നും പറയുകയുമില്ല.

കുഞ്ഞാണ്ടി: അതുനേരാ, കുഞ്ഞു പറഞ്ഞെ! ഇപ്പഴാണെങ്കി ഇതുകൊണ്ടൊന്നും കാര്യം നടക്കേല്ല. വീടാക്കടിയാ കഴിയാനക്കൊണ്ടുള്ള ശേഷിമാത്രം പോരാ, പടിപ്പും വേണം.

രാമകൃഷ്ണൻ: പഠിച്ച പെൺകുട്ടിയ്ക്കും ജോലിചെയ്തു വരുമാനമുണ്ടാക്കുന്നതിനു് സൗകര്യമുണ്ടെങ്കിൽ കുടുംബജീവിതത്തിനു് ഇന്നത്തെകാലത്തു് ഒരു വലിയ സഹായമായിരിക്കയും ചെയ്യും. അങ്ങനെയുള്ളവക്കു് വിവാഹം മററുള്ളവരെ അപേക്ഷിച്ചു് എളുപ്പമാണു്.

കർത്താവു്: അതുകൊണ്ടു് പാർവ്വതിയെ വല്ല ജോലിക്കും പറഞ്ഞയക്കണമെന്നാണോ നീ പറഞ്ഞുകൊണ്ടുവരുന്നതു്.

കുഞ്ഞാണ്ടി: അതേതായാലും. (മുഖഭാവംകൊണ്ടു് കൊള്ളാത്ത കാര്യമെന്നു് കാണിക്കുന്നു.)

രാമകൃഷ്ണൻ: (പ്രേരിപ്പിക്കുന്ന രീതിയിൽ) ഇവിടൊക്കെയാണു് നമ്മുടെ യാഥാസ്ഥിതികത്വം പുറത്തുചാടുന്നതു്. പാർവ്വതിയെ പഠിപ്പിക്കുന്നതിനുവേണ്ടി വളരെയൊക്കെ ചിലവു ചെയ്തിട്ടില്ലേ? വസ്തുക്കളും നിലവും മററും പണയപ്പെടുത്തിയും അന്യാധീനപ്പെടുത്തിയും മററും കാളേജിൽ പഠിപ്പിച്ചു. പഠിച്ചു ജയിച്ചാലും വീട്ടിനുവെളിയിൽ ഇറങ്ങ

രുതെന്നും ജോലിസ്ഥലപോകരുതെന്നും പറയുന്നതിൽ എന്താണർത്ഥം? വിദ്യാഭ്യാസംനടത്തുന്നതു് ഒരു അലങ്കാരത്തിനാണോ? അതോ അതു് ജീവിതം കുറെക്കൂടെ സുഖസംപൂർണ്ണമാക്കുന്നതിനാണോ. അതു് വെറുമൊരു ഭൂഷണമായിരുന്ന കാലം കഴിഞ്ഞുപോയി. ഇന്നു് അതു് അദ്ധ്വാനിച്ചു ജീവിക്കുന്നതിനുള്ള ഒരു കളമൊരുക്കലല്ലേ അമ്മാവാ?

കർത്താവു്: നിനക്കു് ഒരു കൃഷിക്കാരനാകണം. പാർവ്വതിയ്ക്കു ഉദ്യോഗസ്ഥയും ആകണം. ഇതു രണ്ടും സാധിച്ചാൽ സന്തോഷമായി, അല്ലേ?

കുഞ്ഞാണ്ടി: മംഗലത്തെ രണ്ടു ബിയെക്കാരു് ഇങ്ങനെ നശിക്കുന്നതു്........

രാമകൃഷ്ണൻ: (ഇടയ്ക്കുകയറി വികാരാധീനനായി) നശിക്കുന്നെന്നോ? ബി. എ. ജയിച്ച ഞാൻ കൃഷിക്കാരനാകുന്നതു് എങ്ങിനെ അധഃപതനമാകും? എൻെറ അറിവും മററും ഉപയോഗപ്പെടുത്തി നല്ല ഒരു കൃഷിക്കാരനായി ഞാൻ പാടത്തിലേക്കു് ഇറങ്ങുമ്പോഠം കൃഷിയൊക്കെയങ്ങു മാറും. നാട്ടുനടപ്പിനു പകരം ശാസ്ത്രീയമായി കൃഷി പരിഷ്കരിക്കപ്പെടും. മററേതു് രംഗത്തേക്കാളും അധികം ഇതിലാണു് പഠിപ്പും വിവരവും ഉള്ളവർ ഇന്നു് പ്രവർത്തിക്കേണ്ടതു്.

കർത്താവു്: നിന്നോടു വാദിച്ചുജയിക്കാൻ ഞങ്ങഠംക്കു ശേഷിയില്ല രാമകൃഷ്ണാ. കലപ്പയുംപിടിച്ചുകൊണ്ടു് നീ പാടത്തും കടലാസുകെട്ടുംപിടിച്ചുകൊണ്ടു് പാർവ്വതി ആപ്പീസുകളിലും കഴിയുന്നതു് കാണുന്നതു് എന്തോ.....എനിക്കു്..... സഹിക്കാനൊക്കുകയില്ല! നമ്മുടെ കുടുംബക്കാർക്കു് അതു ചേർന്നതാണെന്നു് എനിക്കു വിശ്വാസവുമില്ല........

രാമകൃഷ്ണൻ: (ഉറപ്പോടെ) അതിൽമാത്രമേ നമ്മുടെ തറവാടിനു് ഉന്നതി ഉണ്ടാകുകയുള്ളുവെന്നു് എനിക്കു വിശ്വാസം ആയിക്കഴിഞ്ഞമ്മാവാ. അതുകൊണ്ടാണു്....

—— ————

കർത്താവു്: ഇതു പറയാൻ നീ വന്നതു് അല്ലേ?

രാമകൃഷ്ണൻ: അതെ അമ്മാവാ. എന്തു കാൎയ്യവും ചെയ്യുന്നതും അമ്മാവനോടു ചോദിച്ചു് അനുവാദം വാങ്ങിയിട്ടേ ആകാവൂ എന്നു് അച്ഛൻ മരിച്ചപ്പോഴ് എന്നോടു പറഞ്ഞതു് ഞാൻ അനുസരിക്കുകയാണു്. രോഗശയ്യയിൽ കിടക്കുന്ന അമ്മ അതുതന്നെ ഓരോ ദിവസവും ഓൎമ്മിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ടു്.... അനുമതി നേടിയിട്ടു് എന്റെ വിശ്വാസമനുസരിച്ചു് കാലത്തിനൊത്തവണ്ണം ജീവിക്കാമെന്നുകരുതി.... (ആരോടെന്നില്ലാതെ) ഈ കെട്ടുപാടുകൾ ഇല്ലായിരുന്നെങ്കിൽ....

കർത്താവു്: നല്ലതറവാട്ടിൽ പിറന്നാൽ ചില കെട്ടുപാടുകളൊക്കെ അനുസരിക്കേണ്ടിവരും.

രാമകൃഷ്ണൻ: (വിഷമിച്ചു്) കെട്ടുപാടുകൾ കൊള്ളാം. എന്നാൽ അവ ഒരു കാരാഗൃഹം ഉണ്ടാക്കിയാലൊ. വേലികളും മതിൽക്കെട്ടുകളും മററും ജീവിതത്തെ ഞെരിച്ചുകൊല്ലരുതു്.

കർത്താവു്: കൊള്ളാവുന്നവൎക്കൊക്കെ ചില അതിരുകളൊക്കെ അനുസരിക്കേണ്ടിവരും കുഞ്ഞേ. അതൊരു കുറവായി കാണരുതു്.

രാമകൃഷ്ണൻ: (വേദനിച്ചു്) അകത്തും പുറത്തും, ഉള്ളതെല്ലാം മാറിക്കഴിഞ്ഞു് അതിരുകൾക്കു് അൎത്ഥമില്ലാതായിത്തീരുമ്പോൾ അതിരുകൾ ഇടിച്ചുനിരത്തുന്നതല്ലേ നല്ലതു്?........ ഞാൻ എത്രനാളായി എന്തെങ്കിലും വേലചെയ്യുവാൻവേണ്ടി വിങ്ങിട്ടപ്പെട്ടുകഴിയുകയാണു്. (വികാരാധീനനായി) പാരമ്പൎയ്യത്തിന്റെയും പ്രതാപത്തിന്റെയും പേരുപറഞ്ഞു് നിങ്ങളെല്ലാരും എന്നെ എന്തിനു തടയുന്നു.

കുഞ്ഞാണ്ടി: കൃഷിക്കാരനാകുന്നതിനു് ബി. യെ വരെ പഠിക്കണോ? അതിനു് കുഞ്ഞാണ്ടിയെപ്പോലെ ഹരിശ്രീ പഠിച്ചില്ലേലും കുഴപ്പമില്ലല്ലൊ.

കർത്താവ്: നിൻെറ നെലഷ്ഠം പററിയ പണിയിൽ ഏർപ്പെട്ട ന്നതു്.... ആണ്.... ഭംഗി....

രാമകൃഷ്ണൻ: ദിവാൻജിയുദ്യോഗമല്ലേയുള്ള നമ്മുടെ നിലഷ്ഠം പ ററിയതായിട്ട്. (അവജ്ഞയോടെ) അതിപ്പോളില്ലല്ലൊ.

കർത്താവ്: കൊല്ലിനും കൊലഷ്ഠം അധികാരമൊണ്ടായിരുന്ന കുടുംബത്തിൽ പിറന്നവനാണു നീ!....

രാമകൃഷ്ണൻ: ഇതു കേട്ടു ഞാൻ മടുത്തു. (നിസ്സഹായനായി) കഴിഞ്ഞ കാലത്തിൻെറ ഭാരം താങ്ങിത്താങ്ങി എൻെറ നട്ടെല്ലു വളഞ്ഞു. ഈ ചുമടൊന്നു കളഞ്ഞിട്ട് നിവർന്നു നിന്നു് ഒന്നു നിശ്വസിക്കുവാൻ കഴിഞ്ഞെങ്കിൽ!....

കുഞ്ഞാണ്ടി: കലപ്പയും പിറകെ നടക്കുന്ന കുഞ്ഞിനെ കാണു മ്പോ നാട്ടുകാരെന്തുപറയും.

രാമകൃഷ്ണൻ: വിവരമുള്ളവർ എന്നെ അനുമോദിക്കും.

കർത്താവ്: അസൂയാലുക്കളോ.... അവരല്ലേയുള്ളു ഇവിടെല്ലാം.

രാമകൃഷ്ണൻ: അതുമിതുംപറഞ്ഞു് അവഹേളിക്കുമായിരിക്കും. അ തിനു് ഒരു വിലയും ഞാൻ കല്പിക്കുന്നില്ലമ്മാവാ. അദ്ധ്വാ നം മാത്രമാണമ്മാവാ മഹത്വത്തിലെത്താനുള്ള രാജപാത. എൻെറ വിശ്വാസപ്രമാണമാണതു്. അദ്ധ്വാനത്തെ അനാ ദരിക്കുന്നതൊന്നും നിലനില്ക്കയില്ല.... (ശാന്തനായി) ഇതു മനസ്സിലാക്കി എനിക്കു് അനുമതി നല്കണം. അച്ഛൻെറ അവസാനത്തെ ആജ്ഞ പാലിക്കുന്നതിനുവേണ്ടിമാത്രം.... ഇല്ലെങ്കിൽ....

കർത്താവ്: (രാമകൃഷ്ണൻെറ ഭാവവ്യത്യാസത്തിൽ വിഷമംതോ ന്നി) ഇല്ലെങ്കിൽ.... അനുസരണക്കേട്?....

കുഞ്ഞാണ്ടി: (ചെവിപൊത്തിക്കൊണ്ടു്) ശ്ശോ....

രാമകൃഷ്ണൻ: (ഉറപ്പോടെ) ഇവിടെ ഞാൻ വേലചെയ്തു ജീവിക്കു ന്നതു് നിങ്ങളുടെ അന്തസ്സിനെ ഉടയ്ക്കുമെങ്കിൽ....

കുഞ്ഞാണ്ടി: ശത്രുക്കടം എന്തൊക്കെ പറഞ്ഞോണ്ടു നടക്കു മെന്നു് ചിന്തിക്കുകുഞ്ഞെ?

രാമകൃഷ്ണൻ: (ഗൽഗദത്തോടെ) നിങ്ങളെയാരേയും വിഷമത്തിലാക്കിയിട്ട് എനിക്കീനാട്ടിൽ ജീവിക്കണമെന്നില്ല. (ശക്തിയായി) ഞാൻ നാടുവിടും! ഞാനിവിടംവിട്ട് പോകും. ഇവിടല്ലെയുള്ള എന്നെപ്പററിയും എൻെറ കുടുംബത്തെപ്പററിയും അന്യർ തിരക്കുന്നതു്? ഇവിടം വിട്ടാൽ എൻെറ കെട്ടുകളൊക്കെ പൊട്ടും.

കർത്താവു്: അധികപ്രസംഗമൊന്നും കാണിക്കല്ലേ കുട്ടാ! നീയിവിടം വിട്ടാൽ നിൻെറ അമ്മയ്ക്കും മററും ആരുണ്ടു്? സുഖക്കേടുകാരിയാ കല്യാണി! അവരംക്കു് ഒരു താങ്ങെന്നു പറയാൻ ആരുണ്ടായിരിക്കും? (ഗൽഗദം) പാവം! എൻെറ പെങ്ങരം! അവരം ജീവിതത്തിൽ സുഖമെന്തെന്നറിഞ്ഞിട്ടില്ല. അവളുടെ കണ്ണു് തോന്നിട്ടു് ഞാനിന്നുവരെ അവളെ കണ്ടിട്ടില്ല. കള്ളുകുടിയനും ധാരാളിയും ആയിരുന്നു ഭർത്താവു്. എന്നിട്ടും അവരം അയാളെ ദൈവത്തെപ്പോലെ നോക്കി. അവരംക്കുണ്ടായിരുന്നതൊക്കെ എഴുതിമുടിച്ചു് അയാരം കുടിച്ചുതീർത്തു. (ദീഘനിശ്വാസം) നീ പ്രായമായാലെങ്കിലും ഈ ദുരിതങ്ങളൊക്കെയൊടുങ്ങുമെന്നു ഞാൻ വിചാരിച്ചു. അവളിന്നു നിത്യരോഗിയാണു്. സുഖമെന്തെന്നു് അവരംക്കീജീവിതത്തിൽ വിധിച്ചിട്ടില്ലായിരിക്കും. (കണ്ണുനീർ തുടച്ചിട്ടു്) നീ....നീ....അവളെ വിട്ടിട്ടു് പോ! നീ അവളെ ഇങ്ങനെയിട്ടിട്ടു്....നാടുവിട്ടുപോ....(ദയനീയമായി) നിൻെറ നാക്കിനു ഇതു പറയാൻ എങ്ങിനെ ശക്തിയുണ്ടായി രാമകൃഷ്ണാ? (വെളിയിലേക്കുനോക്കിയിരിക്കുന്നു.)

രാമകൃഷ്ണൻ: (വിവശനായി) അച്ഛൻ മരിച്ചിട്ടില്ലായിരുന്നെങ്കിൽ.....അമ്മ ആരോഗ്യവതിയായിരുന്നെങ്കിൽ....എൻെറ സഹോദരങ്ങളോടു എനിക്കു സ്നേഹം തോന്നാതിരുന്നെങ്കിൽ, ഇങ്ങനെ എത്ര 'എങ്കില്കകരം' ആണു് ജീവിതത്തിൻെറ ഗതി മാററിമറിച്ചിരിക്കുന്നതു്.... എന്നെ ഇവിടെ പിടിച്ചുകെട്ടിയിരിക്കുന്നതു്, ചില കടമകളും സ്നേഹബന്ധ

ങ്ങളും!..... എത്ര 'എങ്കിലുകൾ' ഉരുവിട്ടുകൊണ്ടാണ് മനുഷ്യൻ സ്വപ്നസാമ്രാജ്യങ്ങൾ സൃഷ്ടിക്കാറുള്ളതു്.

[രംഗം മൂകമാകുന്നു. ആക്ടും എന്തു പറയണമെന്നു് ഒരെത്തുംപിടിയുമില്ല. അതിൽനിന്നൊരു രക്ഷയെന്നോണം അണിയറയിൽ ഹൃദയഹാരിയായ ഒരു മൂളിപ്പാട്ടിന്റെ ഈരടികൾ മുഴങ്ങുന്നു. അതു് രംഗത്തു് വ്യക്തമായി കേൾക്കാം. അതു പാടുന്നതു് ഒരു യുവതിയാണെന്നു് വ്യക്തമാണുതാനും. അല്പനിമിഷത്തേക്കു് രംഗത്തുള്ളവർ അതു ശ്രദ്ധിക്കുകയാണ്.] —

കർത്താവു്: (സാവകാശമായി) രാമകൃഷ്ണാ! എനിക്കിനി നിന്നോടൊന്നും പറയാനില്ല നിന്റെ ഇഷ്ടം എന്തോ അതുപോലെ നീ ചെയ്തുകൊള്ളൂ: (വിമ്മിട്ടപ്പെട്ടു് പതുക്കെ നടന്നു് രംഗംവിടുന്നു. പുറകെ കുഞ്ഞാണ്ടിയും. പോകുന്നപോക്കിൽ കർത്താവു് വിളിച്ചുചോദിക്കുന്നു.) മകളെ കാർത്ത്യായനി! വെള്ളം ചൂടായില്ലേ? അച്ഛനിതാ വരുന്നു.

[രംഗത്തു് രാമകൃഷ്ണൻ തനിച്ചാകുന്നു. അയാൾ അങ്ങോട്ടുമിങ്ങോട്ടും അസ്വസ്ഥനായി നടക്കുകയാണ്. ഇടയ്ക്കു നിലച്ചുപോയ ഗാനത്തിന്റെ ശബ്ദം രംഗത്തു വീണ്ടും കേൾക്കുന്നുണ്ടു്. പാടിക്കൊണ്ടിരുന്നയാൾ നടന്നകലുന്നമാതിരി അതു് ക്രമേണ കുറഞ്ഞുകുറഞ്ഞു നിശ്ശേഷം ഇല്ലാതാകുന്നു. ഗാനം ശ്രദ്ധിച്ചുകൊണ്ടുനിന്നിരുന്ന രാമകൃഷ്ണൻ ചിന്താധീനനായിട്ടുണ്ടു്.]

രാമകൃഷ്ണൻ: ഒരു പ്രേമസാഗരത്തിന്റെ അലകൾ ഇങ്ങോട്ടടിച്ചു് അയച്ചതാണ് ആ ഗാനമാധുരി! എന്നെക്കാണാൻ കൊതിച്ചു് ആ കൊച്ചുകള്ളി അമ്മാവനറിയാതെ ഇവിടെ വന്നു നിൽക്കുകയായിരുന്നിരിക്കും. ഇതെല്ലാം ഉപേക്ഷിച്ചിട്ടു് ഞാനെങ്ങിനെ ഈ നാടുവിടും? (ശക്തിയായി) ഞാനെന്തിന്നു ഇവിടം വിടണം? വിഷമങ്ങളിൽനിന്നു് ഓടിപ്പോ

കുന്നതു് ബലഹീനൻെറ നയമാണു്. ഇല്ല! ഞാനൊരു ബലഹീനനല്ല. ഒരു ഭീരുവുമല്ല. ഞാനിവിടെ ജീവിച്ച് ഇവിടമൊന്നു മാററാൻനോക്കട്ടെ. അദ്ധ്വാനിക്കുവാൻ കരുത്തുള്ള ഞാനെന്തിനു സമരരംഗത്തുനിന്നു് പലായനംചെയ്യണം. (ഉറപ്പിച്ച്) ഞാൻ വെല്ലുവിളികൾ സ്വീകരിക്കുന്നു. (മുഖത്തു ശക്തിയും ഗാംഭീര്യവും തികഞ്ഞതോതിൽ വ്യക്തമായി പ്രകാശിക്കുന്നു. വീണ്ടും ഉറക്കെ) ഞാൻ ഈ വെല്ലുവിളി സ്വീകരിക്കുന്നു. (രംഗത്തു് ആ വാക്കുകൾ പ്രതിദ്ധ്വനിക്കുന്നു.)

— ക ർ ട്ട ൺ —

## രംഗം മൂന്നു്



[സ്ഥലം ഒന്നാമത്തെ രംഗംതന്നെ. മംഗലത്തെ പൂമുഖം. സമയം ഏതാണ്ടു് അഞ്ചരമണിയോടടുത്തിരിക്കും. ഗോപി പുൽപായിൽ ഇരുന്നു് പാഠം എഴുതുകയാണു്. പുസ്തകങ്ങളും മററും അവിടെ അലക്ഷ്യമായി ഇട്ടിട്ടുണ്ടു്. പെട്ടെന്നു് പുസ്തകങ്ങളും ബുക്കുകളും എടുത്തു് മറിച്ചു മറിച്ചു് നോക്കുന്നു.]

ഗോപി: (വിഷമിച്ചു്) അയ്യോ! അതെവിടെ. (പുസ്തകത്തിലെ താളുകൾ വേഗത്തിൽ വീണ്ടും മറിച്ചുനോക്കുന്നു) എനിക്കു വയ്യാ! കുട്ടികളു വല്ലോരുമെടുത്തോ യെന്തോ. (വേറൊരു ബുക്കു് എടുത്തു മറിച്ചുകൊണ്ടു്) ഞാനതെവിടെക്കൊണ്ടു കളഞ്ഞോ യെന്തോ. (ചിണുങ്ങി കരയുന്നു) എനിക്കു വയ്യാ........ (ഉറക്കെ) അതാരെടുത്തോണ്ടുപോയി ചേച്ചീ? (കരയുന്നു) ചേച്ചീ! അതെവിടെ ചേച്ചീ?

പാർവതി: (അകത്തു്) എന്തോന്നാടാ? (നിലവിളക്ക് കൊളുത്തിയതു് എടുത്തുകൊണ്ട രംഗത്തേക്കു വരുന്നു) എന്തോന്നാ കിടന്നു നോക്കുന്നേ?

ഗോപി: (ചിണുങ്ങിക്കൊണ്ടു്) അതു കണ്ടില്ല ചേച്ചി; അതെവിടെ?

പാർവതി: (താഴെ ഒരു സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ടു്) അതാ കിടക്കുന്നു.

ഗോപി: ഇതു പെൻസിലല്ല്യോ? അതല്ല.

പാർവതി: പിന്നെ?

ഗോപി: അതേ! ഈ പുസ്തകത്തിൽ വച്ചിരുന്നേ!

പാർവതി: അതിനു പേരില്ല്യോ?

ഗോപി: ചേച്ചി കണ്ടോ?

പാർവതി: (ദേഷ്യപ്പെട്ടു്) എന്തോന്നെന്നു പറേടാ.

ഗോപി: (പുസ്തകത്തിൻെറ താളുകൾ മറിച്ചുകൊണ്ടു്) പിന്നെ!

പാർവതി: എനിക്കു് വേറെ ജോലിയൊണ്ടു്.... (പോകാൻ ഭാവിക്കുന്നു.)

ഗോപി: ഞാനിതിനകത്തു വെച്ചിരുന്നതാ. നല്ല ഓർമ്മയുണ്ടു്.

പാർവതി: അവിടിരുന്നു് ചിണുങ്ങിക്കോ. (നടന്നുതുടങ്ങുന്നു.)

ഗോപി: നിക്കു ചേച്ചി. ഈ പൊസ്തകത്തീന്നു് അതെങ്ങിനെ പോകാനാ! ആരേലും എടുത്തുകാണും.

പാർവതി: എന്നാലു് വേഗം പോയി പൊലീസിൽ അറിവു കൊടുക്കു്.

ഗോപി: ആട്ടെ! ചേച്ചിയെടുത്തോ അതു്?

പാർവതി: ഈ അതു് അതു് എന്നു പറയുന്നതെന്തോന്നെന്നു പറയാതെ അറിയുന്നതെങ്ങിനെയാ?

ഗോപി: പടം! സാറിൻെറ ഫോട്ടോ.

പാർവതി: (പെട്ടെന്നു ഞെട്ടിയിട്ടു്) ങേ!

ഗോപി: സാറിൻെറ പടമേ, പടം! (കൈകൊണ്ടു അഭിനയിച്ചു കൊണ്ടു്) എൻെറ പടം താ ചേച്ചി!....

പാർവതി: പതുക്കെ പറേടാ.

ഗോപി: പിന്നെന്തിനാ എന്റെ സാറു് എനിക്കുതന്ന പടം മോട്ടിച്ചെടുത്തേ?

പാർവതി: കിടന്നു വിളിക്കാതിരി ശവമേ!

ഗോപി: ഓ! പടം തരുന്നോ യില്ല്യോ? ഞാനിപ്പോ അമ്മയോടു ചെന്നു പറേം. (ഉറക്കെ) അമ്മേ!

പാർവതി: നിന്റെ പടമങ്ങു തന്നേക്കാം അസത്തേ!.... അതിനിങ്ങനെ കെടന്നു ചാകാനുണ്ടോ.

ഗോപി: പിന്നെ ആരുമറിയാതെ വല്യ കാര്യത്തില് അതു് എന്തിനാ എടുത്തോണ്ടുപോയതു്! കള്ളി....

[കാൽപെരുമാററം കേട്ടു് രണ്ടുപേരും തിരിഞ്ഞുനോക്കുമ്പോഴും സുകുമാരൻ രംഗത്തു് വന്നുകഴിഞ്ഞു. ആളാം യുവാവാണു്. സാമാന്യം സുന്ദരൻതന്നെ. മുണ്ടും ജുബ്ബായും മാത്രമാണു വേഷം. സുകുമാരനെക്കണ്ടു് ഗോപിയും പാർവ്വതിയും തെല്ലു പരുങ്ങുന്നു. എങ്കിലും അതു് മറയ്ക്കുവാൻ ശ്രമിക്കുന്നുമുണ്ടു്. ഇതു മനസ്സിലാക്കിയാണു സുകുമാരന്റെ സംസാരം.]

സുകുമാരൻ: എന്താ രണ്ടുപേരും തമ്മിൽ വഴക്കു്?

ഗോപി: (പതുക്കെ പാർവ്വതിയോടു്) ഞാൻ പറയട്ടേ കാര്യമെല്ലാം. (ഇളിക്കുന്നു.)

പാർവതി: (പതുക്കെ ശാസനാരൂപത്തിൽ) മിണ്ടാതിരി ചെറുക്കാ.

സുകുമാരൻ: എന്താണു് അതിനിടയ്ക്കു് ഒരു രഹസ്യം?

പാർവതി: ഒന്നുമില്ല. കുസൃതി അവസാനിപ്പിക്കാൻ പറയുകയായിരുന്നു.

സുകുമാരൻ: (നേരമ്പോക്കായി) സാറിനോടു് ബഹുമാനം കാണിക്കണം.

ഗോപി: (കുസൃതിച്ചിരിയോടെ പാർവ്വതിയെ നോക്കിക്കൊണ്ടു്) കേട്ടോ സാറേ....പിന്നെ?....

പാർവതി: ശ്ശ്....അധികപ്രസംഗി... (അവന്റെ വായ പൊത്തുന്നു.)

സുകുമാരൻ: എന്തോ രസമുള്ള കാര്യംണ്ടല്ലോ. ഞാനുംകൂടെ അറിയട്ടെ. പറയണം.

പാർവതി: ചേട്ടൻ വെളിയിൽ പോയിരിക്കുന്നതുകൊണ്ട് ഗോപിക്ക് വല്യ വിളച്ചിൽ....

സുകുമാരൻ: രാമകൃഷ്ണൻ പുറത്തുപോയിട്ട് അധികനേരമായോ? ഒന്നു കാണണമെന്നുണ്ടായിരുന്നു.

ഗോപി: ഇപ്പോ പോയതേയുള്ള സാറേ.

സുകുമാരൻ: എവിടെയാണെന്നും അറിഞ്ഞുകൂടായിരിക്കും?

പാർവതി: എന്നീയസ്ബ്ലോക്കോഫീസറെ കാണണമെന്ന് പറയുന്നതു കേട്ടു. അതിനുതന്നെയായിരിക്കണം.

സുകുമാരൻ: ഓ! വല്യ കൃഷിയൊക്കെ തുടങ്ങാൻപോകയാണെന്ന് കേട്ടല്ലോ. ഞാൻ എന്നാൽ....പിന്നെ വരാം.

പാർവതി: കാപ്പി കുടിച്ചിട്ട്....

ഗോപി: അതുമതി സാറേ?

സുകുമാരൻ: കാപ്പി കുടിക്കുന്നതിന് സമയം ഒന്നും നോക്കാനില്ലല്ലോ. എങ്കിലും ഇപ്പോഴ് വേണമെന്നില്ല. (പോക്കററിൽനിന്ന് സിഗററ് എടുത്തുകൊണ്ട്) ഇതൊന്നു കത്തിക്കാൻ....ശകലം തീ....

ഗോപി: തീപ്പെട്ടി വേണോ സാറേ!

സുകുമാരൻ: അതെ!

ഗോപി: ഇപ്പോഴ് കൊണ്ടുവന്നേക്കാം........ (ഓടി അകത്തേക്കു പോകുന്നു.)

[രംഗത്ത് ഒരു വല്ലാത്ത നിശ്ശബ്ദത. പാർവ്വതി കുനിഞ്ഞു നിൽക്കുകയാണ്.]

സുകുമാരൻ: (ദീർഘനിശ്വാസം) ഇനി ഒരാഴ്ച കഴിഞ്ഞാൽ ക്രിസ്മസ്സ് അവധിയാകും....

പാർവതി: (പതുക്കെ) നാട്ടിൽ പോകുന്നില്ലേ?

സുകുമാരൻ: പോകണം. അവിടെ അമ്മ മാത്രമേയുള്ളു.

പാർവതി: അമ്മേക്കൂടെ ഇവിടെ കൊണ്ടുവന്നു താമസിപ്പിക്കരുതോ?

സുകുമാരൻ: പുതിയ ജീവിതംതുടങ്ങുമ്പോൾ അങ്ങനെത്തന്നെ ചെയ്യാനുദ്ദേശിച്ചിട്ടുള്ളതു്. (പാർവ്വതി ലജ്ജിക്കുന്നതു് കൗതുകപൂർവ്വം നോക്കി രസിക്കുന്നു.)

പാർവതി: (മുഖത്തുനോക്കാതെ) പിന്നെന്തിനാണ്........നീട്ടി നീട്ടിവയ്ക്കുന്നതു്.

സുകുമാരൻ: കഴിയുന്നതും നേരത്തെ അതെല്ലാം ചെയ്യണമെന്നുണ്ടു്. ചുററുപാടുകൾ.... ഉം! ഞാനതു് പാർവ്വതിയുടെ ചേട്ടനോടു് വിവരമായി പറഞ്ഞിരുന്നു.

പാർവതി: ചേട്ടൻ അതൊക്കെ അമ്മയോടെ പറയുന്നതു കേട്ടു.

സുകുമാരൻ: വിവാഹത്തിനുമുമ്പു് കാര്യങ്ങളൊന്നും മറച്ചുവയ്ക്കേണ്ടതില്ല. ഞാനൊരു സാധുവാണ്. ഈ വാദ്ധ്യാരുപണിയിൽനിന്നും കിട്ടുന്ന വരുമാനമേ എനിക്കൊള്ളു. നിങ്ങളൊക്കെ വലിയ വീട്ടുകാർ. പാർവ്വതിയെ ഞാൻ വിവാഹം കഴിച്ചതിനുശേഷം പാർവ്വതി ജീവിച്ചുവന്നിരുന്ന നിലയിലെങ്കിലും പുലർത്താൻ എനിക്കു് ഉത്തരവാദിത്വമുണ്ടു്.

പാർവതി: മററുള്ളവർ വിചാരിക്കുന്നതുപോലെ വലിയയാളുകളൊന്നുമല്ല ഞങ്ങൾ. പണ്ടൊക്കെ പ്രതാപമുണ്ടായിരുന്ന കുടുംബമാണ്. ആ പശ്ചാത്തലത്തിലാണ് ഞങ്ങളെ മററുള്ളവർ ഇന്നും പ്രതിഷ്ഠിച്ചിരിക്കുന്നതു്. അതാണ് കുഴപ്പമൊക്കെ.

സുകുമാരൻ: അതു തീരുമാനിക്കേണ്ടതു് മററുള്ളവരുതന്നെയാണല്ലോ.

പാർവതി: ഒരു കുടുംബത്തിൻെറ ഉള്ളിലുള്ള പരമാർത്ഥങ്ങൾ വെളിയിലുള്ളവർ അറിയാറില്ലല്ലൊ.

സുകുമാരൻ: ശരിതന്നെ. എങ്കിലും മംഗലത്തു വീട്ടുകാർ താണുപോയാൽ എത്രമാത്രം താഴാനൊക്കുമെന്നു് ഒന്നൂഹിക്കാനൊക്കുമല്ലോ.

പാർവതി: രണ്ടു തലമുറയ്ക്കു മുമ്പുവരെ അതൊക്കെ ശരിയായിരുന്നിരിക്കും. എന്നാൽ ഇന്നു്....

സുകുമാരൻ: ഇന്നും വലിയ വ്യത്യാസമൊന്നും നാട്ടുകാർ കാണുന്നില്ല.

പാർവതി: നാട്ടുകാരുടെ ആ കാഴ്ചപ്പാടു് മാറാതിരിക്കുന്നതിനുള്ള പരിശ്രമംതന്നെയാണു് ഇന്നു് ഒരു ശാപമായിത്തീർന്നിരിക്കുന്നതു്.

ഗോപി: (അണിയറയിൽനിന്നു വിളിച്ചു ചോദിക്കുന്ന മട്ടിൽ) ചേച്ചീ! തീപ്പെട്ടി ഇവിടെങ്ങുമില്ലല്ലൊ. എവിടാ? മെത്തടെ കീഴിലാണോ?

പാർവതി: (വിളിച്ചുപറയുന്ന രീതിയിൽ) അവിടെ നോക്കു്.

സുകുമാരൻ: (സ്വഗതംപോലെ) ഞാനെന്നും വിവാഹത്തെസംബന്ധിച്ചു് ഒരു ഭീരുവാണു്. അതു വരുത്തിക്കൂട്ടുന്ന ഉത്തരവാദിത്വങ്ങളെപ്പറ്റി വിചാരിക്കുമ്പോഴം.... എനിക്കു് വല്ലാത്ത ഭയം തോന്നാറുണ്ടു്.

പാർവതി: പിന്നെ.... ഇതിൽ താല്പര്യം തോന്നിയതോ?

സുകുമാരൻ: പാർവ്വതിയുടെ ചേട്ടനെ നേരത്തെ ഞാനറിയും. കാളേജിൽ പഠിക്കുന്ന കാലത്തു് ഞങ്ങളൊന്നിച്ചു് ഒരു ലാഡ്ജിൽ താമസിച്ചതാണു്. അന്നു് എത്ര പ്രാഭവത്തോടാണു് രാമകൃഷ്ണൻ അവിടെ ജീവിച്ചതു്!.... ഈ നാട്ടിൽ ജോലിയായി വന്നതിനുശേഷം മംഗലത്തുകാരെക്കുറിച്ചു് ഇവിടത്തുകാർക്കുള്ള മതിപ്പും ബഹുമാനവും നല്ലതുപോലെ എനിക്കു മനസ്സിലായി.... രാമകൃഷ്ണനു് എന്നെക്കൊണ്ടു് പാർവ്വതിയെ വിവാഹം കഴിപ്പിച്ചാൽ കൊള്ളാമെന്നൊരാഗ്രഹം ഉണ്ടെന്നു് എനിക്കു് അറിവായി. ഇന്നു് നാട്ടുകാരൊക്കെ അതു് നടക്കാൻപോകുന്ന ഒരു ഉറപ്പുള്ള കാര്യമായിട്ടാണു് ധരിച്ചിരിക്കുന്നതു്.

പാർവതി: പാവം ചേട്ടൻ! എത്രമാത്രം ക്ലേശിക്കുന്നുണ്ടു് ഈ കുടുംബത്തിനുവേണ്ടി.

സുകുമാരൻ: മൂത്ത പുത്രനല്ലേ, ഉത്തരവാദിത്വങ്ങൾ ഏല്ലാതൊക്കുമോ?

പാർവതി: കർത്താവമ്മാവൻെറ മകളെ ചേട്ടൻ വിവാഹം കഴിക്കണമെന്നാണു് എല്ലാരുടെം ആഗ്രഹം. കാർത്ത്യായനിക്കു് ചേട്ടനെ ജീവനാണുതാനും. ചേട്ടനു് അവളെയും. എന്നാൽ ഇതുവരെ........

സുകുമാരൻ: അതെന്താ നടക്കാഞ്ഞതു്?

പാർവതി: എൻെറ കാര്യംകൂടി തീർച്ചയായിട്ടു് മതിയെന്നാണു് ചേട്ടൻെറ തീരുമാനം. അമ്മാവൻ എന്നും അതിനുവേണ്ടി നിർബ്ബന്ധിക്കുകയുമാണു്. അച്ഛൻേറയും ആഗ്രഹമായിരുന്നു അതു്. എന്നാൽ വിഷമങ്ങൾ........

സുകുമാരൻ: ഈ വിഷമങ്ങൾ എവിടെയാണില്ലാത്തതു്. ഓരോരുത്തരുടെ നിലയും വിലയുമനുസരിച്ചു് വലിപ്പച്ചെറുപ്പം ഉണ്ടായിരിക്കുമെന്നുമാത്രം.

പാർവതി: ഞാൻ എന്തെങ്കിലും ജോലിക്കു് പോകുന്നതു് നന്നായിരിക്കുമെന്നാണു് ചേട്ടൻെറയും എൻെറയും അഭിപ്രായം. എന്നാൽ മററുള്ളവർ അതിനു് സമ്മതിക്കുന്നില്ല.

സുകുമാരൻ: മംഗലത്തുവീട്ടിലെ കൊച്ചുകുഞ്ഞമ്മ ഉദ്യോഗത്തിനിറങ്ങേണ്ട നില ആയിട്ടില്ല.

പാർവതി: അതുതന്നെയാണു് എല്ലാവരും പറയുന്നതു്. പരമാർത്ഥങ്ങൾ അറിയാത്തതുകൊണ്ടു് ഇനി നമുക്ക തമ്മിൽ.... അങ്ങനെയൊരു നിലയുടെ ആവശ്യമില്ലല്ലോ. അതുകൊണ്ടു പറയാം, മററുള്ളവർ വിചാരിക്കുന്നതുപോലെയുള്ള സ്വത്തും മററും ഞങ്ങൾക്കില്ല. അതാണു് സത്യം.

സുകുമാരൻ: ഞാനിതു് വിശ്വസിക്കുന്നില്ല.

ഗോപി: (അകത്തു് വീണ്ടും) ചേച്ചീ! മെത്തേടടീലും ഇല്ല.

പാർവതി: അടുക്കളയിൽ ചെന്നുനോക്കു്.

സുകുമാരൻ: (ചിന്താധീനനായിട്ടു്) പഴയ നല്ല കുടുംബങ്ങൾ പലതും ഇന്നു് ക്ഷയിച്ചുപോയിട്ടുണ്ടു്. എങ്കിലും.........

പാർവതി: സത്യസ്ഥിതി അറിയാതിരുന്നാൽ പിന്നീട് വൈഷമ്യങ്ങൾ ഉണ്ടാകാനിടയുണ്ട്. നമുക്കൊരു നല്ല വിദ്യാഭ്യാസവും വിവരവും ഉണ്ട്. ഒന്നും ഒളിച്ചുവയ്ക്കേണ്ടതായിട്ടില്ല.

സുകുമാരൻ: അതു നല്ലതുതന്നെ.

പാർവതി: അതുകൊണ്ടാണ് ഞാനിതൊക്കെ തെളിച്ചുപറയുന്നത്.

സുകുമാരൻ: പേരിനും പെരുമയ്ക്കും പാരമ്പര്യത്തിനും ഒക്കെ സാധിക്കുന്നതിൽ കൂടുതൽ സമ്പത്തിനു ജീവിതത്തെ സഹായിക്കാൻ കഴിയുമെന്നാണ് എനിക്കു തോന്നിയിട്ടുള്ളത്. മറെറാന്നുമില്ലെങ്കിലും സമ്പത്തുണ്ടായിരുന്നാൽ....

പാർവതി: സമ്പത്തിനു എത്ര വിചാരിച്ചാലും വിധേയമാകാത്ത ചില മൂല്യങ്ങളാണ് ജീവിതവിജയത്തിന്റെ ആകത്തുക തിട്ടപ്പെടുത്തുമ്പോൾ ഏററവും അധികം വിലയുള്ളതായി കാണാൻ ഇടവരുന്നത്.

സുകുമാരൻ: അതല്ലെന്നല്ല. എങ്കിലും എന്റെ ഇന്നുവരെയുള്ള ജീവിതം ധനമില്ലാത്തതിനാൽ അനുഭവിക്കേണ്ടിവന്നിട്ടുള്ള ദുരിതങ്ങളുടെ ചരിത്രമാണ്. ഒരുദിവസമെങ്കിലും പണമില്ലാത്തതുകൊണ്ടുള്ള വിഷമങ്ങൾ ഞാൻ അനുഭവിക്കാതെയിരുന്നിട്ടില്ല. അന്നൊക്കെ 'കുറച്ചുകൂടി' പണമുണ്ടായിരുന്നെങ്കിൽ' എന്നു മനസ്സൊന്നു ഞാൻ ആശിച്ചിട്ടുണ്ട്. സാമ്പത്തിക വൈഷമ്യംകൊണ്ടു മാത്രമാണ് ഞാൻ ജീവിതത്തെ ഭയപ്പെടുന്നത്.

ഗോപി: (തീപ്പെട്ടിയുമായി രംഗത്തേയ്ക്കു വരുന്നു. രംഗത്തു ഉണ്ടായിട്ടുള്ള പ്രകമ്പനം മനസ്സിലാക്കിയിട്ടെന്നപോലെ പതുക്കെയാണ് നടന്നുവരുന്നത്. അവന്റെ കാലൊച്ച കേട്ട് പാർവ്വതിയും സുകുമാരനും തെല്ലൊന്നു ഞെട്ടിയുണരുന്നു.) ഇതാ സാറേ തീപ്പെട്ടി. (നീട്ടുന്നു, സുകുമാരൻ അതു വാങ്ങി തിരിയെടുത്തു ഉരയ്ക്കുന്നു) എന്നെ അകത്ത

ഴ്ച് ഓടിച്ചുവിട്ടിട്ട് ഇരുന്നു വർത്തമാനം പറയുവാരുന്നോ?

ഉം!........

പാർവതി: (ചിരിച്ചുകൊണ്ടു്) നീ വരുന്നതുവരെ ഇവിടെ വാ യും പൊത്തി ഇരിക്കാനൊക്കുമോ?

ഗോപി: കേട്ടോ സാറേ!....

സുകുമാരൻ: വെറും സാറെന്നു വിളിച്ചാൽ പോരാ!....

ഗോപി: പിന്നെ?

സുകുമാരൻ: ഇനി ചേട്ടൻസാറെന്നു വിളിച്ചു പഠിക്കണം

ഗോപി: ഉം! (ചിരിക്കുന്നു) അങ്ങനായോ ചേച്ചി!....

പാർവതി: (കലഹം നടിച്ചു്) പോ! അധികപ്രസംഗി!....

സുകുമാരൻ: (ചിരിച്ചുകൊണ്ടു്) സാറു പറയുന്നതു് അനുസരി ക്കേണ്ടതു് ശിഷ്യന്റെ കടമയാണു്.

പാർവതി: (നാണിച്ചു് തല കുനിച്ചു ചിരിച്ചുകൊണ്ടു നില്ക്കുന്നു)

ഗോപി: കേട്ടോ! ചേട്ടൻസാറേ! (ചിരിക്കുന്നു) പിന്നെ........ എന്റെ പൊസ്തകത്തീന്നു് ഒരു സാധനം കളവുപോയി.

പാർവതി: (പിടിക്കാൻ ചെന്നിട്ടു്) ഛെ! മിണ്ടാതിരി ചെ റുക്കാ!

സുകുമാരൻ: (ചിരിച്ചിട്ടു്) അതിരിക്കട്ടെ. എനിക്കു് അത്യാവ ശ്യമായിട്ടു് ഒരാളിനെക്കൂടി കാണാനുണ്ടു്....

പാർവതി: കാപ്പി കുടിച്ചില്ല....

സുകുമാരൻ: വേണ്ടാ! ഇനിയും പിന്നെ ആകാമല്ലോ. (കളി യാക്കുന്നമട്ടിൽ) കല്യാണത്തിനുമുമ്പു് കിട്ടുന്നമട്ടിലുള്ള സ്വീ കരണം അതു കഴിഞ്ഞിട്ടു് കിട്ടുകയില്ലെന്നാണു് ലോകരു പറയുന്നതു്.

പാർവതി: എന്നാൽ കാപ്പി കുടിച്ചിട്ടു പോയാൽമതി. (ചിരി ക്കുന്നു.)

സുകുമാരൻ: ഇല്ല, താമസിക്കും. അതുകൊണ്ടു് ഇറങ്ങട്ടെ.

ഗോപി: അമ്മയെ കാണണ്ടേ സാറേ! അല്ല, ചേട്ടൻ സാറേ! (ഇളിച്ചുകൊണ്ടു നിൽക്കുന്നു.)

സുകുമാരൻ: പിന്നെ വരുമ്പോ കണ്ടോളാം......കേട്ടോ ഗോപീ! ങേ! (നടന്നു് രംഗത്തുനിന്നു് മറയുന്നു. ഗോപിയും പാർവ്വതിയും സുകുമാരൻ പോകുന്നതു നോക്കിക്കൊണ്ടു നിൽക്കുകയാണു്. കുറച്ചുനേരത്തേയ്ക്കു് നിശ്ശബ്ദത. സുകുമാരൻ മറഞ്ഞുകഴിഞ്ഞപ്പോൾ.)

ഗോപി: (മൂക്കിൽ വിരൽവെച്ചുകൊണ്ടു്) അയ്യോ! സാറിന്റെ പടം ഇവിടൊരാളു മോട്ടിച്ചകാര്യം പറയാനങ്ങു മറന്നുപോയി. ഉം! ഇനി വരുമെന്നല്ലേ പറഞ്ഞെ. അപ്പോഴാട്ടെ.

പാർവതീ: ചെറുക്കൻ കുറേ വിളയുന്നു കേട്ടോ?

ഗോപി: പിന്നെ കള്ളമാണോ? ഈ കള്ളിയുടെകൂടെ എങ്ങനെ കഴിയുമൊയെന്തോ?

[കുസൃതിച്ചിരി. ഗോപിയെ പിടിക്കുവാൻ ചെല്ലുന്നു. അവൻ ഓടുന്നു. പിറകേ പാർവ്വതിയും.]

— ക ർ ട്ട ൺ —

## രംഗം നാലു്

[മംഗലത്തുവീട്ടിൽ കല്യാണിയമ്മയുടെ കിടപ്പുമുറി. ഒരു വലിയ കട്ടിലിൽ മെത്തവിരിച്ചിട്ടുള്ളതിൽ ഇരിക്കുകയാണു് കല്യാണിയമ്മ. വല്ലാത്ത ക്ഷീണമുണ്ടു് അവൾക്കു്, ശരീരം വല്ലാതെ ശോഷിച്ചു് തളർന്നിരിക്കുന്നു. കുറേ നാളുകളായി രോഗശയ്യയിലാണെന്നു് തോന്നും. ആഭിജാത്യവും സ്നേഹവും നിറഞ്ഞുകാണപ്പെടുന്നുണ്ടു് അവരുടെ മുഖത്തെങ്കിലും അതൊരു തിരശ്ശീല മാത്രമാണെന്നു് കരുതിയാൽമതി. അതിനു പിന്നിൽ വേദനകളാകുന്ന കോളുകൊണ്ടു് ക്ഷോഭിച്ചു്

ഉരമ്പിനില്ക്കുന്ന ഒരു വികാരസമുദ്രം സൂക്ഷിച്ചു ശ്രദ്ധിക്കുന്ന ഒരാളിന്ന് കാണാൻകഴിയും. അതൊക്കെ ഒതുക്കി ശാന്തി മാത്രം പുറത്ത് അറിയിക്കുവാൻ ശ്രമിക്കുന്നതിന്റെ ലക്ഷണങ്ങളും അവരിൽ കാണാം. കട്ടിലിന്റെ തലയ്ക്കൽ താഴെ ഒരു വലിയ ഓട്ടുകോളാമ്പി വച്ചിട്ടുണ്ട്. കട്ടിലിനടുത്ത് ഒരു സ്റ്റൂളിൽ കർത്താവിരിക്കുന്നു. നിലത്ത് ഇരിക്കുന്ന തട്ടത്തിൽനിന്ന് മുറുക്കാൻ എടുത്ത് തയ്യാറാക്കി വായിലിടുമ്പോളാണ് കർട്ടൻ ഉയരുന്നത്. രംഗത്ത് പൊതുവേ സന്തോഷം തോന്നുന്ന അന്തരീക്ഷമല്ല]

കർത്താവ്: (മുറുക്കാൻ ചവയ്ക്കുന്നതിനിടയിൽ) എല്ലാം ഉറച്ചു നിലയ്ക്ക് എന്നീം എന്തിനാ നീട്ടിക്കൊണ്ടു പോകുന്നേ?

കല്യാണിയമ്മ: (ക്ഷീണിച്ച സ്വരത്തിൽ) വേണ്ടീട്ടാണോ? നമുക്കെന്തു ചെയ്യാനൊക്കും?

കർത്താവ്: അങ്ങോട്ടങ്ങോട്ട് നീട്ടിനീട്ടി വയ്ക്കുന്നത് ഒരുത്തമോ. പിന്നെയൊരു കാര്യമുണ്ട്. സുകുമാരനെപ്പോലൊരുത്തൻ പാർവ്വതിയെ കല്യാണം കഴിക്കാൻ സമ്മതിച്ചതു തന്നെ നമ്മുടെ ഭാഗ്യമാ.... പഴയ കാറണവന്മാരു ചെയ്തിട്ടുള്ള പുണ്യങ്ങളുടെ ഫലം.

കല്യാണിയമ്മ: (കണ്ണു നിറയുന്നു) നേരാ അണ്ണാ! എല്ലാം ഈശ്വരവിധിപോലെ നടക്കും!

കർത്താവ്: രാമകൃഷ്ണനും കാർത്ത്യായനിക്കുട്ടിയും തമ്മിലുള്ള കല്യാണവും ഇതും ഒന്നിച്ചു നടത്തിയാൽ.... കുറെയൊക്കെ ലാഭമുണ്ടല്ലോ.

കല്യാണിയമ്മ: നേരാ. അങ്ങനെതന്നെ മതി.

കർത്താവ്: നാലഞ്ചു ദെവസംമുമ്പ് രാമകൃഷ്ണൻ വീട്ടിൽ വന്നിരുന്നു.

കല്യാണിയമ്മ: ഇവിടെം അവനതു പറയുന്നതു കേട്ടു.

കർത്താവ്: എന്റെ പാട്ടം കൊടുത്തിരുന്ന നിലവും പുരയിടവുമൊക്കെ ഈയാണ്ടുമുതൽ അവൻതന്നെ കൃഷിചെയ്തോളാമെന്നാ പറയുന്നെ.

കല്യാണിയമ്മ: വെറുതെയിരുന്നിരുന്നു് അവൻ മടുത്തു. കടം ദിവസംതോറും കൂടിക്കൂടി വരുകയുമാണു്. വല്ലാത്ത വിഷമം ആണു് നിത്യച്ചിലവിനുതന്നെ!

കർത്താവു്: വേലചെയ്യാനനുവദിച്ചില്ലെങ്കി നാടുവിട്ടുകളയുമെന്നുവരെയാണു് അവനന്നു പറഞ്ഞതു്.

കല്യാണിയമ്മ: (വേദനിച്ചു്) ഇനി അതുകൂടി കാണാനേയുള്ളു (കണ്ണുതുടച്ചിട്ടു്) അതുകൂടിയായാൽ എല്ലാം തികയും.

കർത്താവു്: (ആശ്വസിപ്പിക്കുന്നതുപോലെ) അതൊന്നും സംഭവിക്കുകയില്ല കല്യാണി. നമ്മുടെ നിലവും പുരയിടങ്ങളുമെല്ലാം രാമകൃഷ്ണൻതന്നെ കൃഷിചെയ്യട്ടെ! അവൻെറ ആഗ്രഹം അതാണെങ്കിൽ അങ്ങിനെ നടക്കട്ടെ. മിനിഞ്ഞാന്നു് പാട്ടക്കാരെയൊക്കെ ഒഴിപ്പിച്ചു് വസ്തുവൊക്കെ അവനെ ഏല്പിച്ചുകഴിഞ്ഞു.

കല്യാണി: (ആശ്വസിച്ചു്) നന്നായി.

കർത്താവു്: അവനേക്കാറം സന്തോഷം കാർത്ത്യായനിക്കുട്ടിക്കാ!

കല്യാണിയമ്മ: പാവം! കുട്ടി. അവറംക്കു് രാമകൃഷ്ണനൊന്നുവച്ചാൽ ജീവനാണു്.

കർത്താവു്: ഇന്നലെ വീട്ടിലെ തെക്കേപ്പുറത്തെ പുലായിൽ പൂതാണ്ടൊക്കെ ചെയ്തുകൊണ്ടിരുന്ന രാമകൃഷ്ണനു് നമ്മുടെ കാർത്ത്യായനിക്കുട്ടി ആരുമറിയാതെ വൈകുന്നേരം കാപ്പി കൊണ്ടുകൊടുത്തിരിക്കുന്നു. (ചിരിക്കുന്നു) പിള്ളേരുടെയൊക്കെ കളി!.... നമ്മുടെ കുഞ്ഞാണ്ടി അതു കണ്ടിട്ടുവന്നു് എന്നോടെ പറഞ്ഞു.

കല്യാണിയമ്മ: (സന്തോഷംകൊണ്ടു മുഖം വികസിച്ചു്) എന്തായാലും അവരു് ഒന്നിച്ചു ജീവിക്കാനൊള്ളവരാണല്ലോ.

കർത്താവു്: (ഓർമ്മിച്ചിട്ടു്) പിന്നെ!.... പാർവ്വതീയുടെ വിവാഹം ക്രസ്തുമസ്സുവധിക്കു നടത്താമെന്നല്ലാരുന്നോ പറഞ്ഞിരുന്നെ? അതു കഴിഞ്ഞു. വല്യ അവധിയുമായി.

കല്യാണിയമ്മ: പത്തുനൂററമ്പതുറുപ്പാ ശമ്പളം ഉള്ള ഒരാള്.....
പാർവ്വതിയെപ്പോലെ പഠിപ്പും മററുമൊള്ള ആള്.....വന്നു ചേരുന്നതു്....താമസിച്ചാലും നല്ലതല്ലേ അണ്ണാ!....

കർത്താവു്: അതേ!

[ഗോപി ഒരു ചുരുൾ വെററിലകൊണ്ടുവന്നു തട്ടത്തിൽ ഇടുന്നു.]

കല്യാണിയമ്മ: മോനേ! പാർവ്വതി വന്നില്ല്യോ?

ഗോപി: ഇല്ലമ്മേ!

കർത്താവു്: അവളെവിടെ പോയി?

ഗോപി: ബ്ലോക്കാപ്പീസിൽ....

കർത്താവു്: അവിടെന്താ?

കല്യാണിയമ്മ: ഗ്രാമസേവികമാരുടെ മീററിംഗുണ്ടെന്നാ പറഞ്ഞെ. മൂന്നുമണിയ്ക്കോ മററോ.

കർത്താവു്: അതിനാരിക്കും കാർത്ത്യായനിക്കുട്ടിയും ഒരുങ്ങി നിക്കുന്ന കണ്ടതു്. അവരു രണ്ടുംകൂടായിരിക്കും അവിടെ പോയിരിക്കുന്നതു്.

ഗോപി: ആണമ്മാവാ. ചേച്ചി ഇവിടെന്നോട്ട് അങ്ങനാ പറഞ്ഞെ.

കർത്താവു്: കാലം മാറുന്ന മാററം നോക്കണം! പണ്ടൊക്കെ നമ്മുടെ വീട്ടിലെ പെണ്ണുങ്ങള്് പുറത്തിറങ്ങാറൊണ്ടോ?

ഗോപി: അതാ ചേച്ചി വരുന്നൊണ്ടു്.

കല്യാണിയമ്മ: അവർക്കൊക്കെ കുറേ സ്വാതന്ത്ര്യമൊക്കെ കൊടുക്കാതൊക്കുമോ?

കർത്താവു്: സുകുമാരൻ പോയിട്ടു് വിവരം അറിയിക്കാമെന്നല്ല്യോ പറഞ്ഞിരുന്നെ?

കല്യാണിയമ്മ: അതേ! നാട്ടിലേക്കു് പോകുന്നതിനുമുമ്പു് ഇങ്ങോട്ടു വരാമെന്നു് ആണു് പറഞ്ഞിരുന്നതു്. വന്നതുമില്ല.

[പാൎവ്വതി രംഗത്തേയ്ക്കു വരുന്നു. വെളിയിൽ പോയിട്ടു വരുന്ന വേഷമാണ്.]

കൎത്താവു്: അതു രാമകൃഷ്ണൻ എന്നോടു പറഞ്ഞു.

കല്യാണിയമ്മ: അവനു് വല്ലായ്മയുണ്ടതാനും.

പാൎവതി: (സംഭാണവിഷയം മനസ്സിലാക്കിയിട്ടു്) നമ്മളെക്കുറിച്ചു് വളരെ വലിയ ധാരണകളാണു് ഉള്ളതു് അവക്കൊക്കെ.

കൎത്താവു്: മംഗലത്തുകാരെക്കുറിച്ചു് സുകുമാരനു മാത്രമല്ല, മററുള്ളവക്കും അങ്ങനെതന്നെ.

കല്യാണിയമ്മ: നമ്മുടെ ഇന്നത്തെ നില ആരും അറിയാതിരിക്കുകയുമാണു് ഭേദം. (കണ്ണു നിറയുന്നു.)

കൎത്താവു്: കുട്ടനോടു് അന്നു ഞാൻ പറഞ്ഞു. അവനവന്റെ നിലവിട്ടു് ഒരു വേലയ്ക്കും മററും തുടങ്ങരുതെന്നു്. അതു് ആരു കേൾക്കാൻ!

പാൎവതി: ജോലി ചെയ്യുന്നതു് അഭിമാനത്തിനു് കുറവൊന്നുമല്ല.

കൎത്താവു്: ജോലിചെയ്യുന്നതു തെറെറാന്നുമല്ല. എന്നാൽ കുടുംബക്കാൎക്കു ചേരാത്ത....

കല്യാണിയമ്മ: അവൻ കൃഷിചെയ്യാൻ പോകുവാണെന്നു പറഞ്ഞപ്പോഴേ.... ഞാനു പറഞ്ഞതാ അതു് നമുക്കു് പററിയതല്ലെന്നു്.

പാൎവതി: കൃഷി ചെയ്യുന്നതിലെന്താണമ്മേ കുറവു്?

കൎത്താവു്: അതൊന്നും നിങ്ങൾക്കറിയത്തില്ല. പാട്ടത്തിനു കൊടുത്തിട്ടുള്ളതല്ലാതെ തന്നത്താനെ കൃഷിചെയ്യേണ്ട ആവശ്യം ഇന്നുവരെ നമുക്കുണ്ടായിട്ടില്ല.

കല്യാണിയമ്മ: ഇക്കാര്യങ്ങളൊക്കെ വല്ലവരും സുകുമാരനെ പൊടിപ്പും തൊങ്ങലുംവച്ചു് പറഞ്ഞുകേൾപ്പിച്ചുകാണും.

കൎത്താവു്: വല്ലോരേം എന്തിനു പറയണം? രാമകൃഷ്ണൻതന്നെ ഉള്ളതെല്ലാം പറഞ്ഞു കേൾപ്പിച്ചുകാണും.

കല്യാണിയമ്മ: കയറിവന്നവരെ എല്ലാരുംകൂടി ഓടിച്ചു വിടാതിരുന്നാൽ മതിയായിരുന്നു. (ഗൽഗദം) ഇവടെ കല്യാണമൊന്നു കണ്ടിട്ട്.... മരിക്കാൻ.... ഇടയാകുമോ?

പാർവതി: അമ്മയെന്തിനാ ഇങ്ങനെയൊക്കെ വിചാരിച്ച് വിഷമിക്കുന്നെ?

കല്യാണിയമ്മ: എന്റെ വിഷമങ്ങളിന്നുമിന്നലേം തൊടങ്ങിയതല്ല മോളേ! അതു തീരുന്നതു് ഞാൻ തീരുന്നതോടുകൂടിയായിരിക്കും. (വിഷയം മാററാനെന്നപോലെ) ഗോപീ! മോനേ! കാവിലെ നാഗത്തറയിൽച്ചെന്നു് തിരികൊളുത്തു്. (വിഷമിച്ചു മിണ്ടാതെ നിന്നിരുന്ന ഗോപി പോകുന്നു.)

കർത്താവു്: എങ്കിലും ഇത്രയും നാളായിട്ടും വിവരങ്ങളൊന്നും സുകുമാരൻ അറിയിക്കാത്തതെന്താ? അതുകൊണ്ടു് വല്ല വല്ലായ്മയും....

കല്യാണിയമ്മ: (ദുസ്സഹമായിട്ടു്) കഷ്ടമൊന്നും വിചാരിക്കാതിരിക്കു അണ്ണാ!

കർത്താവു്: ദുഃശകുനമൊന്നും പറയുകയല്ല. ഞാനങ്ങു് ആലോചിച്ചന്നേയുള്ളു.

പാർവതി: ചേട്ടനും ഇന്നലെ ഇങ്ങനൊക്കെ പറയുന്നതു കേട്ടു. (വേദനിച്ചു്) ഞാൻ മൂലം ഉണ്ടാകുന്ന വേദനകളൊക്കെ അവസാനിപ്പിക്കാൻ....

[ "ഞാനവനോടു പകരം ചോദിക്കും...." ക്ഷോഭിച്ചു് ഉറക്കെ പറഞ്ഞുകൊണ്ടു് രാമകൃഷ്ണൻ പ്രവേശിക്കുന്നു. അപ്രതീക്ഷിതമായിരുന്നതിനാൽ എല്ലാവരും പകച്ചു പോകുന്നു.]

രാമകൃഷ്ണൻ: (ക്ഷോഭിച്ചു്) ഈ വേല എന്നോടു കാണിച്ചതിനു്.... ഞാനവനോടു പകരം ചോദിക്കും.

കല്യാണിയമ്മ: (രാമകൃഷ്ണന്റെ ഭാവഭേദംകണ്ടു ഭയന്നു്) എന്താ രാമകൃഷ്ണാ, എന്തോന്നാ?

കർത്താവു്: കാര്യം പറ.

രാമകൃഷ്ണൻ: അവനെ ഞാൻ കാണട്ടെ! (കയ്യിലിരുന്ന കടലാസുകഷണം ചുരുട്ടി താഴെ എറിഞ്ഞിട്ട് അസ്വാസ്ഥനായി നടക്കുന്നു.)

പാർവതി: എന്താ ചേട്ടാ?

കർത്താവ്: കാര്യം പറയാതെ നീയിങ്ങനെ ക്ഷോഭിച്ചാലോ?

രാമകൃഷ്ണൻ: അവനു് വിവാഹത്തിനു് സാധിക്കയില്ലെന്നു്.

കർത്താവ്: ങേ! സുകുമാരനോ?

രാമകൃഷ്ണൻ: അതേ.

കർത്താവ്: എല്ലാം സമ്മതിച്ചിട്ടു് അവസാനത്തിൽ ചതിയോ?

രാമകൃഷ്ണൻ: അതേ ചതിതന്നെ. ലോകരെയൊക്കെ അറിയിച്ചിട്ടു് ഇപ്പോഴം ഒഴിഞ്ഞുമാറിയതിനു്.... ഞാനവനോടു ചോദിക്കും.

കർത്താവ്: എന്റെ ഊഹം ശരിയായി.

രാമകൃഷ്ണൻ: പാരമ്പര്യവും പഴയ പ്രതാപവുമല്ല, പണമാണു് പോലും അവനു വേണ്ടതു്.

കർത്താവ്: ഇതു് അവനു നേരത്തെ പറഞ്ഞുകൂടായിരുന്നോ? ഇങ്ങനെയൊരു നാണക്കേടു്....

കല്യാണിയമ്മ: (ക്ഷീണസ്വരത്തിൽ) എന്റെ ഭഗവതീ! ഇതൊക്കെ കാണാനും കേൾക്കാനും....

പാർവതി: (അമ്മയെ തടവിക്കൊണ്ടു്) വിഷമിക്കാതിരിക്കൂ അമ്മേ.

കർത്താവ്: ഒന്നുകൂടി അയാളോടു് ഒന്നു പറഞ്ഞുനോക്കിയാലോ?

രാമകൃഷ്ണൻ: അവനോടോ? രണ്ടു ദിവസത്തിനകം വേറൊരു വിവാഹം നടക്കുമത്രേ!

കല്യാണിയമ്മ: സുകുമാരന്റെ വിവാഹമോ? (മോഹാലസ്യപ്പെടുന്നു. പാർവ്വതി അവരെ തടവിക്കൊണ്ടിരിക്കുന്നു.)

രാമകൃഷ്ണൻ: എന്നോടു് അവൻ വാക്കു പറഞ്ഞതാണു്. അതു് ഇങ്ങനെ നിഷേധിക്കുമെന്നു് ഞാൻ കരുതിയതല്ല.

കർത്താവു്: വല്ല വിധത്തിലും അവനെ....

പാർവതി: (ഉറപ്പോടെ) അതിൻെറയൊന്നും ആവശ്യമില്ല ചേട്ടാ! എന്നെക്കുറിച്ചു് നിങ്ങളാരും വിഷമിട്ടപ്പെടുകയും അരുതു്.

രാമകൃഷ്ണൻ: പോയവൻെറ പിറകേ ചെല്ലുന്നതു്.... അതിലും നാണക്കേടാണു്.

പാർവതി: അതു വേണ്ടാ. ഞാൻ ജോലിചെയ്തു ജീവിക്കാൻ തന്നെ തീരുമാനിച്ചുകഴിഞ്ഞു. ഞാനൊരു ഗ്രാമസേവിക യായി ഇന്നു ജോലിയിൽ ചേൎന്നു.

കല്യാണിയമ്മ: (ക്ഷീണസ്വരത്തിൽ) നീയോ മോളേ?

പാർവതി: (സമാശ്വസിപ്പിക്കുന്ന രീതിയിൽ) അതേ അമ്മേ. തന്നത്താനെ ജീവിക്കാൻ കഴിയാത്തവർ എന്നും മററുള്ളവ ൎക്കൊരു ഭാരമായിരിക്കും. ഇന്നുമുതൽ ഞാൻ ഈ കുടുംബ ത്തിനൊരു സഹായിയായിരിക്കും....

രാമകൃഷ്ണൻ: (ശാന്തനായി) അവൻ ഇങ്ങോട്ടു വന്നതു് പണവും മുതലും പ്രതീക്ഷിച്ചായിരുന്നിരിക്കും.

പാർവതി: തീർച്ചയായും അതായിരുന്നിരിക്കും അയാളുടെ ഉദ്ദേ ശം. അതിനെന്തിനു് അയാളെ കുററം പറയണം?

കർത്താവു്: അതൊരു കുററം തന്നെയാണു്.... നേരത്തെ അതു പറഞ്ഞുകൂടായിരുന്നോ? എല്ലാം നിശ്ചയിച്ചിട്ടു് ഒടുവിൽ ഒഴിഞ്ഞുമാറുന്നതു്....

രാമകൃഷ്ണൻ: തെററു്! അതാണു തെററു്. (ചിന്തിച്ചിട്ടു്) അ ല്ലെങ്കിൽ അയാളെയെന്തിനു കുററപ്പെടുത്തണം? പുററു പാടുകളുടെ ഒരു സൃഷ്ടിയാണു് അയാളും. സ്വയം വിലയ്ക്കു വില്ക്കുവാൻ തീരുമാനിക്കുമ്പോൾ ഏററവും വില കിട്ടുന്നി ടത്തു് വില്ക്കുക.

കർത്താവു്: അവൻ ചോദിച്ച പണം വല്ലവരും കൊടുത്തു കാണും. അതായിരിക്കും അയാൾ പുതിയ വിവാഹത്തിനു തീരുമാനിച്ചതു്.

രാമകൃഷ്ണൻ: അതേ.

കല്യാണിയമ്മ: (കണ്ണുനീരൊഴുക്കിക്കൊണ്ടു്) എന്തൊക്കെയ
ണു് ഞാനിവിടെക്കിടന്നു് സ്വപ്നംകണ്ടിരുന്നതു്!

രാമകൃഷ്ണൻ: അതെല്ലാം നേരായിത്തീരാൻ ഒരു വഴിയേ ഉള്ളൂ
മ്മേ! പഴയ പ്രതാപങ്ങൾ പറഞ്ഞുകൊണ്ടിരിക്കാതെ അ
നവൻെറ ശേഷിക്കനുസരിച്ച് പണിയെടുക്കുക!

പാർവതി: ഞാനെൻെറ പഠിപ്പുകൊണ്ടു്, എൻെറ കാലി
നില്ക്കത്തക്കവണ്ണം, ജോലിചെയ്തു ജീവിച്ചുകൊള്ളാം.

രാമകൃഷ്ണൻ: പാരമ്പര്യംപറഞ്ഞു് വീട്ടിലലസമായിരിക്കാ
വേലചെയ്തു ജീവിക്കുമെന്നു് തീരുമാനമെടുത്തുകഴിഞ്ഞാ
ആരും നമ്മേ തോൽപ്പിക്കുകയില്ല. ചതിക്കു നാം ഇരയ
കുകയുമില്ല.

[ഒരു ചെറിയ പൊതിയുമായി ഗോപി രംഗത്തേക്കു്
വരുന്നു]

ഗോപി: ചേട്ടാ, ഇതാ ആ കൃഷിഇൻസ്പെക്ററ കൊടുത്തയ
ച്ചതാ. പുതിയ വിത്താണെന്നു പറഞ്ഞു.

കർത്താവു്: പുതിയ വിത്തോ?

രാമകൃഷ്ണൻ: അതേ! ഇവിടുത്തെ പഴയമണ്ണിൽ പുതിയ വിത്തു
കൾ വിതയ്ക്കേണ്ടതാണിന്നത്തെ ആവശ്യം. അതിന്നു് കു
പുതിയ കൈകൾ ഉണ്ടാകുമ്പോൾ പ്രശ്നങ്ങളൊക്കെ അ
സാനിക്കും.

പാർവതി: അതിനുള്ള പുതിയ കൈകളുയരുമ്പോൾ അതു ത
മാററാതെ അനുഗ്രഹിക്കാൻ തയ്യാറായാൽ പഴയ തലമുറ
ടെ കർത്തവ്യം പൂർത്തിയാകും.

കർത്താവു്: ചിലപ്പോൾ പ്രതീക്ഷിക്കാത്ത അടികലക്കൊണ്ടു
വരുന്ന അവസരങ്ങളിൽ പുതിയ പരമാത്ഥങ്ങൾ കണ്ടെന്ന
വരും.... അതുപോലെയാണു് ഇന്നു് എനിക്കു് തോന്നുന്ന
തു്.... നിങ്ങള് കാണിക്കുന്നതുതന്നെയാണു് നമ്മുടെ ഉൽക
ഷ്ത്തിനുള്ള മാർഗ്ഗം........

പ്രാണിയമ്മ: (ഗൽഗദത്തോടെ) എന്തെല്ലാം കണ്ടാലും കേട്ടാലും ജീവിതമവസാനിക്കും?

കൃഷ്ണൻ: എന്റെ ഈ കൈകൾക്കു് അദ്ധ്വാനിക്കാനുള്ള ശേഷിയുള്ളിടത്തോളംകാലം അമ്മയ്ക്കു് വിഷമിക്കേണ്ടിവരികയില്ല. അദ്ധ്വാനിക്കുന്ന കൈകളാണു് പ്രശ്നങ്ങൾക്കുള്ള ഏററവും ശക്തിയുള്ള മറുപടി.

[അമ്മയെ തടവിക്കൊണ്ടിരിക്കുന്നു. പാർവ്വതി അവരെ വീശുകയാണു്. കർത്താവു് പുതിയ വെററിലയെടുത്തു് ചുണ്ണാമ്പു പുരട്ടുന്നു.]

— ക ർ ട്ട ൺ —